**സംഭാഷണം**

# അകത്തു പറയുന്നതും പുറത്തു പറയാത്തതും

## ജോണി ലൂക്കോസ്

കമ്യൂണിസ്റ്റു പാർട്ടിക്കു പൂർണമായും കടംകൊടുത്ത മനസ്സും ശബ്ദവുമാണെങ്കിലും ഉൾക്കാഴ്ചയുടെ സ്നേഹപൂർവമായ വിനിമയത്തിന് അതൊന്നും പി. ഗോവിന്ദപ്പിള്ളയ്ക്ക് തടസ്സമാവുന്നില്ല. സത്യങ്ങൾ പറഞ്ഞ് അദ്ദേഹം തന്നെത്തന്നെ സ്വതന്ത്രനാക്കുന്നു.

കെ.പി. അപ്പൻ പറയുന്നതുപോലെ, 'ഞങ്ങൾ സ്വതന്ത്രരാണ്, ഇങ്ങനെ പറയാൻ പാർട്ടിനേതൃത്വം ഞങ്ങളെ അനുവദിച്ചിട്ടുണ്ട്' എന്ന മട്ടിലുള്ള സ്വാതന്ത്ര്യത്തിന് അപ്പുറത്തേക്കു പോകുന്നുണ്ടു പി.ജി.

പാർട്ടിയെപ്പറ്റി, അതിന്റെ ഭക്തിയെയും വിഭക്തിയെയും പറ്റി, ശാസനകളെയും വാസനകളെയും പറ്റി, ഇ.എം. എസ്സിനെപ്പറ്റി, തന്നെപ്പറ്റിയും പി.ജി. സംസാരിക്കുന്നു.

***ജോണി ലൂക്കോസ്: വിശ്വാസത്തിൽ തുടങ്ങാം. നോമ്പുനോറ്റുണ്ടായ സന്താനമായതുകൊണ്ടു പി.ജിയുടെ ജാതകമൊക്കെ എഴുതിയിട്ടുണ്ടാവുമല്ലോ. അതനുസരിച്ചാണോ ജീവിതത്തിന്റെ പോക്ക്?***

പി. ഗോവിന്ദപ്പിള്ള: കൊള്ളാം. ജാതകമുണ്ട്. ഇപ്പോഴും പുല്ലുവഴിയിൽ വീട്ടിൽ കണ്ടേക്കും. മീനമാസത്തിലെ പൂരാടം നാളിലാണ് ജനനം. പുല്ലുവഴി ആശാൻ ജാതകം നോക്കിയാൽ അച്ചട്ട് എന്നായിരുന്നു വിശ്വാസം. നമ്മുടെ എം.പി. നാരായണപിള്ളയുടെ മുത്തച്ഛനാണു കക്ഷി. എന്റെ ജാതകം അത്ര മോശമൊന്നും ആയിരുന്നില്ല.

***പിന്നെപ്പിന്നെ കമ്യൂണിസ്റ്റ് ആയിക്കഴിഞ്ഞ് ജാതകത്തെ കൈവിട്ടോ. മക്കളുടെ കല്യാണത്തിനും മറ്റും...***

പാർവതിയുടെ ജാതകം നോക്കിയില്ല കല്യാണത്തിന്. അതു രണ്ടുഭാഗവും നോക്കിയില്ല. രാധാകൃഷ്ണന്റെ ജാതകം മറ്റവർ നോക്കിയെന്ന് തോന്നുന്നു. ഞങ്ങൾ നോക്കിയില്ല. ജാതകത്തിൽ എനിക്ക് തീരെ വിശ്വാസമില്ല. പക്ഷേ അതിന്റെ അർത്ഥം എല്ലാ തരത്തിലുള്ള സ്പിരിച്വൽ വാല്യൂസിനും എതിരാണെന്നല്ല. സ്പിരിച്വൽ വാല്യുവിനെപ്പറ്റി ഒറ്റ വാക്കിൽ പറഞ്ഞാൽ തെറ്റിദ്ധാരണ ഉണ്ടാകത്തക്കവിധത്തിലേ പറയാനൊക്കുകയുള്ളൂ. കാരണം സ്പിരിച്വൽ വാല്യു എന്നു വച്ചാൽ,



മാർക്സിസ്റ്റ് ഭൗതികവാദവും റാഷണലിസ്റ്റ് ഭൗതികവാദവും തമ്മിലുള്ള വ്യത്യാസം തന്നെ അതാണ്. റാഷണലിസ്റ്റ് ഭൗതികവാദത്തെ ഞങ്ങൾ സാധാരണ പറയുന്നത് മെക്കാനിക്കൽ മെറ്റീരിയലിസം എന്നാണ്. ഡയലക്റ്റിക്കൽ മെറ്റീരിയലിസം ആണ്. ഡയലക്റ്റിക്കൽ മെറ്റീരിയലിസത്തിൽ മാറ്റർ മാത്രമല്ല ഉള്ളത്, വസ്തുനിഷ്ഠമായ ലോകം മാത്രമല്ല ഉള്ളത്. ആ ലോകത്തെ മനസ്സിലാക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്ന കോൺഷ്യസ്നസ് ഒരു പങ്കു വഹിക്കുന്നുണ്ട്. സബ്ജക്റ്റിവിറ്റിയ്ക്കും റോളുണ്ട്. ഇത് മനസ്സിലാക്കാത്ത ഒരുപാട് കമ്യൂണിസ്റ്റുകാർ ഇത് വെറും ക്രൂഡായിട്ടുള്ള മെറ്റീരിയലിസം ആണ് എന്നു പറയും. പവനനും ഇ.എം.എസുമൊക്കെയായിട്ടുള്ള പ്രധാനപ്പെട്ട തർക്കം തന്നെ അതാണ്. യുക്തിവാദികളൊക്കെ പറയുന്നത് ഞങ്ങളിങ്ങനെ ഒളിഞ്ഞ വിശ്വാസികളാണെന്നാണ്. പക്ഷേ ഇതിൽ കോൺഷ്യസ്നസ്, സിസ്റ്റം ഓഫ് വാല്യൂസ്, സിസ്റ്റം ഓഫ് ബ്യൂട്ടി ഇതിനൊക്കെ സ്ഥാനമുണ്ട്. And human life is nothing, if it doesn't have a philosopy, if it doesn't have a value system, if it doesn't have concepts like art and beauty.

***അനീതി നടക്കുമ്പോൾ ഇതെല്ലാം കാണുന്ന ഒരു അദൃശ്യശക്തി മുകളിലുണ്ടെന്ന വിശ്വാസം മൂല്യവിചാരത്തിന്റെ ഭാഗമാണല്ലോ. ആ വിശ്വാസം ഉണ്ടോ?***

അതില്ല.

***അപ്പോൾ പിന്നെയെവിടെനിന്നാണ് അനീതിയ്ക്ക് ഒരു തിരിച്ചടി കിട്ടുക? കാവ്യനീതി എന്നൊക്കെ പറയുന്നതുപോലെ...***

ആത്യന്തികമായി ഹ്യൂമൻ കോൺഷ്യസ്നസുകൊണ്ടും ഹ്യൂമൻ ആക്ഷൻ കൊണ്ടും ഈ അനീതികളെ പരിഹരിക്കാൻ കഴിയും. ആയിരമായിരം വർഷങ്ങൾകൊണ്ട് ഉണ്ടായ അനീതികൾ, മുമ്പ് ചെറുപ്പത്തിലൊക്കെ ഞങ്ങൾ വിചാരിച്ചിരുന്നതുപോലെ, നിമിഷംകൊണ്ട് മാറ്റാൻ ഒക്കില്ല. ഇന്നത്തെ ആന്റണിക്ക് പകരം നാളെ നായനാർ മുഖ്യമന്ത്രിയായതുകൊണ്ടോ വാജ്പേയിക്ക് പകരം ഹർകിഷൻ സിങ് സുർജിത് പ്രധാനമന്ത്രിയായതുകൊണ്ടോ മാറ്റാൻ സാധ്യമല്ല. പക്ഷേ മനുഷ്യനതിനു കഴിയും. ആ ഒരു എസ്സൻഷ്യൽ ഹ്യൂമൻ ഗുഡ്നസ് ഉണ്ടെന്നുള്ളത് മാർക്സിസത്തിന്റെ പ്രധാനപ്പെട്ട സിദ്ധാന്തമാണ്. പിനോച്ചയെപ്പോലുള്ളവർ ഉണ്ടെങ്കിലും, അല്ലെങ്കിൽ സദ്ദാമിനെപ്പോലെയുള്ളവർ ഉണ്ടെങ്കിലും. 22000 കമ്യൂണിസ്റ്റുകാരെ കൊന്നയാളാണ് സദ്ദാം ഹുസൈൻ.

***പക്ഷേ സദ്ദാമിന് ഒപ്പമായിരുന്നല്ലോ കമ്യൂണിസ്റ്റുപാർട്ടി, യുദ്ധകാലത്തെങ്കിലും.***



*ചിത്രങ്ങൾ:* ബി. ജയചന്ദ്രൻ

സദ്ദാമിനെ തിരുത്തേണ്ടത് ബുഷ് അല്ല. ബുഷിന് എങ്ങനെയാണ് തിരുത്താൻ കഴിയുക. സുഹാർത്തോയേ അനുകൂലിച്ചവൻ. പിനോച്ചയെ അനുകൂലിച്ചവൻ. ഈ കഴിഞ്ഞ അമ്പതുവർഷക്കാലത്ത് പലവിധത്തിലുള്ള ദുഷ്ടതയുടെയും പാരമ്യങ്ങളായിരുന്ന സകല രാജ്യങ്ങളെയും പ്രോത്സാഹിപ്പിച്ചതും അമേരിക്കയാണ്. തിരഞ്ഞെടു

ക്കപ്പെട്ട ഗവൺമെൻറായിരുന്നു ചിലിയിൽ ഉണ്ടായിരുന്നത്. അതിനെ ശരിപ്പെടുത്തുക മാത്രമല്ല. മുകളിൽക്കൂടി റസിഡൻഷ്യൽ കൊട്ടാരത്തിൽ ബോംബിടുകയും ഭരണാധികാരിയെ പിടിച്ച് കൊല്ലുകയും ചെയ്തവനാണ് പിനോച്ചെ. അപ്പോൾ പിനോച്ചയെന്നു പറയുന്നവന് 22 കൊല്ലം ശിക്ഷ കൊടുത്തു. ഒടുവിൽ ബ്രിട്ടീഷ് കോടതിപോലും അയാളെ ശിക്ഷിച്ചു. അവരെ സപ്പോർട്ടു ചെയ്തവരാണ് അമേരിക്ക. അതുപോലെ സുഹാർത്തോ, മുപ്പത്തിമൂന്നു കൊല്ലം ഇപ്പോൾ അയാൾ കോടതിയിലോ മറ്റോ ആണ്. 32 കൊല്ലം ഇമൽഡാ മാർക്കോസ് ഫിലിപ്പീൻസ് വാണു. ഇവരെയൊക്കെ സപ്പോർട്ടു ചെയ്തവനാണോ തിരുത്താൻ പോകുന്നത്. അതാണ് പ്രശ്നം. ആരാണ് ഈ സദ്ദാമിനെ വളർത്തിയത്?

*അതും അമേരിക്കതന്നെയാണ്.*

ഈ കാരണങ്ങൾ കൊണ്ട് ഇറാഖിനെ ആക്രമിച്ചു കഴിഞ്ഞാൽ പിറ്റേ തവണത്തെ ആക്രമണം സിറിയയ്ക്ക് നേരെ ആയിരിക്കുമെന്ന് ഞങ്ങൾ അന്നു പറഞ്ഞു. അതു കഴിഞ്ഞ് അവർ ക്യൂബയ്ക്ക് എതിരെ തിരിയും, ദേ, തിരിഞ്ഞിരിക്കുന്നു.

***കഴിഞ്ഞ ഗൾഫ് യുദ്ധത്തിൻെറ സമയത്ത് ഇ.എം.എസ് എടുത്ത നിലപാടും ഇത്തവണ യുദ്ധകാലത്ത് പാർട്ടി എടുത്ത നിലപാടും ആരും മറന്നിട്ടില്ല. കമ്യൂണിസത്തിന് എതിരെനിന്ന ശക്തിയാണ് സദ്ദാമെന്ന് ആരും പറഞ്ഞില്ല. അമേരിക്കൻ വിരോധമായിട്ട് മാത്രം അത് ചുരുങ്ങിയില്ലേ?***

ഞാൻ പറഞ്ഞു. പിന്നെ ഞങ്ങളുടെ പത്രത്തിലൊക്കെ എഴുതി. വളരെ വിസ്തരിച്ച് എഴുതി. ഇറാഖിൽ കമ്യൂണിസ്റ്റ് പാർട്ടി ഉയർന്നു വരുന്നതിനെപ്പറ്റി ഞാൻ എഴുതി. സദ്ദാമിന് എതിരായി... ഇറാന് എതിരെ എട്ടു കൊല്ലം ഇറാഖ് യുദ്ധം ചെയ്തു; അമേരിക്കയ്ക്കുവേണ്ടി. ഇതൊന്നും ഞങ്ങൾ മറന്നിട്ടില്ല. അതുപോലെ ബിൻ ലാദൻ. ലാദൻ അമേരിക്കയുടെ സൃഷ്ടിയാണ്. അടുത്തു വന്ന സകല പുസ്തകങ്ങളിലും അതാണ് പറയുന്നത്. അമേരിക്ക കെട്ടിപ്പൊക്കാൻ പോകുന്ന പുതിയ ലോകക്രമത്തിലെ നായകർ ആരാണ്? സുഹാർത്തോയേയും മാർക്കോസിനേയും പിനോച്ചെയെയും പോലുള്ളവർ.

***ലോകത്തെ നന്നാക്കാനായി, ഭീകരപ്രവർത്തനത്തിൽനിന്നു രക്ഷിക്കാനായി ഞങ്ങൾ ഇടപെടുന്നു എന്നാണ് അമേരിക്കയുടെ ഭാവം.***

ലോകത്തെ നന്നാക്കാനായിട്ട് ഈ രാജ്യത്തെ ഞങ്ങൾ നന്നാക്കാം എന്നുള്ളത് സ്വീകാര്യമല്ല. പുറത്തുള്ള ചിലരുടെ ധാരണ ഈ പറഞ്ഞതുപോലെയാണ്. ഇന്ന് ഇപ്പോൾ ഇന്ത്യയെ അമേരിക്ക ആക്രമിക്കുകയാണ് എന്നിരിക്കട്ടെ. ഞങ്ങൾ വാജ്പേയിയെ പിന്തുണയ്ക്കും. വാജ്പേയിയെ മാത്രമല്ല ചിലപ്പോൾ തൊഗാഡിയയെപ്പോലും പിന്തുണയ്ക്കും.

***ആത്മീയതയിലേക്കു തിരിച്ചുവരാം. വീട്ടിലെ ഭക്തിയുടെ അന്തരീക്ഷം കാര്യമായി സ്വാധീനിച്ചിട്ടില്ലേ?***

വീട്ടിൽ വർഷം തോറും പൂജ, ശബരിമലയ്ക്ക് പോക്ക്. ഞാൻ തന്നെ സ്കൂളിൽ പഠിച്ചപ്പോൾ പോകുമായിരുന്നു. അതുപോലെ, ശബരിമലയ്ക്ക് നടന്നു പോകുന്ന ആളുകൾക്ക് വീട്ടിൽ സദ്യ കൊടുക്കും. പതിവായിട്ട് ഗണപതി ഹോമവും, ഭഗവതി സേവയുമൊക്കെ ഉണ്ടായിരുന്നു. നമ്പൂതിരിമാർ വന്ന് കാശുണ്ടാക്കികൊണ്ട് പോവും.

***ഈ അന്തരീക്ഷത്തിൽ വളർന്നതിൻെറ സ്വാഭാവിക പരിണാമമായിരുന്നോ ആഗമാനന്ദ ആശ്രമത്തിലെ വാസം?***

ആയിരുന്നു. സന്ന്യസിക്കാൻ തീരുമാനിച്ചിരുന്നതാണ്. അന്ന് ബ്രഹ്മചാരികൾ എന്നു പറഞ്ഞ് കുറെ ചെറുപ്പക്കാരുണ്ടായിരുന്നു അവിടെ. അടുത്തയിടെ മരിച്ചുപോയ മൃഡാനന്ദസ്വാമി ആ കൂടെയുണ്ടായിരുന്ന ആളാണ്. പിന്നെ ശിവൻപിള്ളയെന്നു ഒരാളുണ്ടായിരുന്നു. പിന്നെ പുതുപ്പള്ളി ദാമോദരൻനായർ എന്ന ഒരാൾ. ചരൺസിങ്ങിൻെറ ഗവൺമെൻറിനെ താഴെയിടാൻ വേണ്ടിയിട്ട് രാജ് നാരായണനോട് കൂട്ടുകൂടി വലിയ ബഹളമുണ്ടാക്കിയ ആളാണ്. വിനോബഭാവെയുടെ കേരളത്തിലെ ഏറ്റവും പ്രധാനപ്പെട്ടയാളായിരുന്നു, ഡൽഹിയിലാണ്. ഇങ്ങനെ ഒരുകൂട്ടം ചെറുപ്പക്കാരുണ്ടായിരുന്നു. ഈ ചെറുപ്പക്കാരിൽ ചിലർ പൂർണ സന്യാസിമാരായി. ചിലർ സർവോദയക്കാരായി. പുതുപ്പള്ളി ദാമോദരൻ നായരെ പോലെ, ചിലർ ഗൃഹസ്ഥാശ്രമത്തിലേക്ക് പോയി. എനിക്ക് ആ സമയത്ത് രാഷ്ട്രീയത്തിൽ താല്പര്യം വന്നതോടുകൂടിയാണ് ശ്രദ്ധ തിരിഞ്ഞത്.

***എത്ര വർഷം ഉണ്ടായിരുന്നു ആശ്രമത്തിൽ?***

ആശ്രമത്തിൽ സ്ഥിരം താമസമല്ല. നാലുകൊല്ലം പതിവായിട്ട് എല്ലാ അവധിക്കും അവിടെയായിരുന്നു. ശനി, ഞായർ ദിവസങ്ങളിലും പോകും. അവിടെ സംസ്കൃതം, ബ്രഹ്മസൂത്രം, വേദാന്തം ഇവയുടെയൊക്കെ ക്ലാസുണ്ട്. കൂട്ടപ്രാർത്ഥനയിലും പൂജയിലും പങ്കെടുക്കും. സ്കൂൾ ഉള്ള ദിവസം ഞങ്ങളെ എന്തെങ്കിലും കാര്യത്തിന് വേണമെങ്കിൽ സ്വാമി ആളയയ്ക്കും. ടെലിഫോൺ ഒന്നും ഉണ്ടായിരുന്നില്ല. അവിടെനിന്ന് എട്ടു മൈലേയുള്ളു വീട്ടിലേക്ക്.

***ആത്മീയതയിൽനിന്ന് രാഷ്ട്രീയത്തിലേക്കുള്ള ചുവടുമാറ്റം പി.ജി.ക്കും രസമായിരുന്നോ?***

മാറ്റം വളരെ സ്മൂത്ത് ആയിരുന്നു. കുറേക്കാലം ഗാന്ധിയനായിട്ട് നടന്നു. എന്നെ പി.കെ.വി.യും മറ്റും വിളിച്ചിരുന്നത്, പുല്ലുവഴി ഗാന്ധിയെന്നാണ്. അവിടെ ഏറ്റവും ആദ്യം ഖദർ ധരിച്ചവരിൽ ഒരാളാണ് ഞാൻ. കോളജിൽ പോകുമ്പോൾ ഖദറാണ് ധരിച്ചിരുന്നത്. മാറ്റമൊന്നും വിഷമമായി തോന്നിയില്ല. സന്യസിക്കാൻ പോകുന്നതിനു പകരം രാഷ്ട്രീയത്തിലേക്ക് പോകുന്നു. ആ രാഷ്ട്രീയത്തിൽതന്നെ ഗാന്ധിയൻ രാഷ്ട്രീയമാണ്. അതിൽതന്നെ ഭക്തിയാവാം, പൂജയാവാം, ഹൈന്ദവതം ആകാം. പിന്നെന്തു ബുദ്ധിമുട്ട്.

***ഇടതുപക്ഷത്തേക്കുള്ള ചായ്വ് ഏതു ഘട്ടത്തിലാണ് ഉണ്ടായത്?***

അങ്ങനെ വഴിതിരിച്ച് വിട്ടതു എൻ.വി. കൃഷ്ണവാരിയരായിരുന്നു. കൃഷ്ണവാരിയർ അന്ന് ആഗമാനന്ദ ആശ്രമത്തിൻെറ വക ബ്രഹ്മാനന്ദോദയം ഹൈസ്കൂളിൽ അധ്യാപകനായിരുന്നു. 42-ൽ ക്വിറ്റ് ഇന്ത്യാസമരം നടക്കുന്ന സമയത്ത് കൃഷ്ണവാരിയർ ഞങ്ങളെപോലെയുള്ള ചില ആളുകളെയൊക്കെ വിളിച്ചിട്ട് അതൊക്കെയൊന്ന് പ്രോത്സാഹിപ്പിക്കാൻ പറയും. മഹാരാജാസ് കോളജിൽ ചന്ദ്രഹാസൻ എന്നൊരു പ്രൊഫസറുണ്ട്. അദ്ദേഹത്തെ ചെന്നു കണ്ടാൽ അതിൻെറ മെറ്റീരിയലൊക്കെ തരുമെന്ന് പറഞ്ഞു. അയാളുടെ കൈയിൽ മെറ്റീരിയൽ കൊടുത്തിരിക്കുന്നത് കൃഷ്ണവാരിയരാണ്. അതുപോലെതന്നെ മേത്തർ സ്റ്റോറും, മേത്തർ ഹോട്ടലൊക്കെയുണ്ടല്ലോ എറണാകുളത്ത്. അവരുടെ കൂട്ടത്തിൽപ്പെട്ട കുഞ്ഞുമുഹമ്മദ് മേത്തർ എന്നു പറഞ്ഞ ഒരാളുണ്ടായിരുന്നു. അയാൾ ലെഫ്റ്റ് വിങ്ങായിരുന്നു. അയാളോട് ചോദിച്ചാൽ നിയമവിരുദ്ധമായ ലഘുലേഖയും സ്വതന്ത്രഭാരതം എന്ന നിയമവിരുദ്ധമായ പത്രവും കിട്ടും. നേരിട്ട് ചോദിക്കുക, തന്നില്ലെങ്കിൽ ഞാൻ പറഞ്ഞൂ എന്ന് പറഞ്ഞാൽ മതി: ഇതായിരുന്നു കൃഷ്ണവാരിയരുടെ ലൈൻ.

***സ്വാതന്ത്ര്യ പ്രസ്ഥാനവുമായിട്ട് ബന്ധപ്പെട്ടതായിരുന്നോ ഈ സാഹിത്യമൊക്കെ.***

മുഴുവൻ. എൻ.വി. കൃഷ്ണവാരിയരാണ് അത് അച്ചടിച്ചുണ്ടാക്കുന്നതേ. അതു രഹസ്യമായിട്ട് വച്ചിരിക്കുകയാണ്. കൃഷ്ണവാരിയർ ഒരു വലിയ ഭക്തനായിട്ട്, സംസ്കൃതപണ്ഡിതനായിട്ട് നടക്കും. ഞങ്ങൾ കൊച്ചുസാറെന്നാണ് വിളിക്കാറ്. കാരണം പ്രായമായപ്പോഴും അങ്ങേരെ കണ്ടുകഴിഞ്ഞാൽ വളരെ കൊച്ചാണെന്ന് തോന്നുമല്ലോ.

***ബ്രഹ്മചര്യം വേണമെന്നും വിവാഹം വേണ്ടെന്നും ബോധപൂർവമായ തീരുമാനം ഉണ്ടായിരുന്നോ?***

അന്ന് പത്തോ പതിനാറോ വയസ്സല്ലേയുള്ളൂ. ഇനി ഞാൻ വിവാഹം കഴിക്കാൻ പോകുന്നില്ല എന്ന ഉറച്ച തീരുമാനമൊന്നും അതിലില്ല.

***എങ്കിലും പത്തുപതിനെട്ട് വയസ്സാകുമ്പോൾ സാധാരണ ആണുങ്ങൾക്ക് പെൺകുട്ടികളോടുള്ള ആകർഷണമൊക്കെ... ജന്മികുടുംബത്തിലെ എലിജിബിൾ ബാച്ചിലർ എന്ന നിലയിലുള്ള ഗ്ലാമറും ഉണ്ടല്ലോ.***

സുഹൃത്തുക്കൾ ഒക്കെ ഉണ്ടായിരുന്നു. പക്ഷേ തിരിഞ്ഞുനോക്കുമ്പോൾ ഒരു തരം ബ്ലൈൻഡ് പെഴ്സ്യൂട്ട് ആയിരുന്നു. മറ്റു വിചാരങ്ങൾക്കൊന്നും സ്ഥാനമില്ലായിരുന്നു.

***പിന്നെയെന്നെങ്കിലും വിഷമം തോന്നിയോ, രാഷ്ട്രീയം മൂലം ഒന്നു പ്രേമിക്കാൻ പോലും പറ്റിയില്ല, അങ്ങനെ ഒരു അനുഭവം ഉണ്ടായില്ല-എന്നൊക്കെ...***

കോളജിലും സ്കൂളിലുമൊക്കെ അടുപ്പമുള്ള ചില പെൺകുട്ടികൾ ഉണ്ടായിരുന്നു. പക്ഷേ എല്ലാ സമയത്തും രാഷ്ട്രീയ കാര്യങ്ങളാണ് ആലോചന മുഴുവനും. അവർക്കും ബോറടിച്ചിരിക്കും.

***കോളജുകാലം മുഴുവൻ ആശ്രമവുമായുള്ള ബന്ധം നിലനിർത്തിയോ?***

കോളജിൽ ഒന്നോ രണ്ടോ വർഷങ്ങൾ കഴിഞ്ഞപ്പോൾ ആശ്രമമായിട്ടുള്ള ബന്ധം നിന്നു. 42, 43, 44, 45 ഇതായിരുന്നു കോളജിലെ എന്റെ ആദ്യത്തെ വർഷങ്ങൾ. രണ്ടാമത്തെ വർഷമായപ്പോൾ ഞാനങ്ങ് ഉഴപ്പാൻ തുടങ്ങി. പരീക്ഷയ്ക്കൊന്നും പോയില്ല. നേരത്തെ പറഞ്ഞപോലെ അതൊരു ബ്ലൈൻഡ് പെഴ്സ്യൂട്ടായിരുന്നു. പരീക്ഷ പോയാൽ എന്താ എന്നൊക്കെയാണു ചിന്ത. പരീക്ഷയ്ക്ക് പോകാൻ പാടില്ലാത്തവിധം ജയിലിലോ മറ്റോ ആണെങ്കിൽ ന്യായം. ഇത് വെറുതെ ഒരു വ്യത്യാസത്തിന്. ഉള്ള വിചാരവും ചിന്തയും മുഴുവൻ ഈ തരത്തിലാണ്.

***പാർട്ടിയിൽ വളരെ സജീവമായ ശേഷം ഒന്നു രണ്ടു വിവാദങ്ങൾ ഉണ്ടായല്ലോ. പുട്ടപർത്തിയിൽ പോയത്. ഏറ്റവും ഒടുവിൽ മലയാലപ്പുഴ ക്ഷേത്രത്തിൽ പോയത്. പഴയ പശ്ചാത്തലം വച്ച്, പി.ജിയുടെ ഉള്ളിൽ ഇപ്പോഴും ആത്മീയത നിലനിൽക്കുന്നു എന്നു കരുതുന്നവരുണ്ട്.***

ക്ഷേത്രങ്ങളോടും പള്ളികളോടും അന്ധമായ എതിർപ്പ് പാടില്ലായെന്ന് പാർട്ടിയിൽ വാദിച്ചുകൊണ്ടിരിക്കുന്ന ആളുകളാണ് ഞാനും ബേബിയുമൊക്കെ. ശക്തിയായി. ഞങ്ങളിപ്പോൾ സ്റ്റേറ്റ് കമ്മറ്റിയിൽ ഒരു പ്രമേയം തന്നെ പാസാക്കിയിട്ടുണ്ട്. അതേസമയം പാർട്ടി മെമ്പർമാരുണ്ടല്ലോ അവർ അതിൽ ചെന്ന് ഇടപെടരുത്. ഒന്ന്, പാർട്ടി മെമ്പർമാരെത്തന്നെ ചിലപ്പോൾ കറപ്റ്റ് ചെയ്യും. വിശ്വാസത്തിന്റെ പ്രശ്നമല്ല. ക്ഷേത്രം, അതിന്റെ നെയ്യപ്പം, അതിന്റെ കാശ്, അതിന്റെ വഴിപാട് അതൊക്കെ വേറൊരു line of activity ആണ്. അപ്പോൾ അവരെ കറപ്റ്റ് ചെയ്യാം. രണ്ടാമത്തേ കാര്യം നാം ഉദ്ദേശിക്കുന്നതുപോലെ നടക്കുകയില്ല എന്നതാണ്. കമ്യൂണിസ്റ്റുകാരൊക്കെ കൂടി ഈ അമ്പലം പിടിച്ചെടുക്കാൻ വന്നതാണെന്ന് വിചാരിച്ചിട്ട് ഉള്ള സൗഹൃദം കൂടി അവർ ഇല്ലാതാക്കിത്തരും. അതുകൊണ്ട് ക്ഷേത്രകാര്യങ്ങളിൽ സജീവ പങ്കാളിത്തത്തിനൊന്നും പോകേണ്ട. അതേസമയം നമ്മുടെ അനുഭാവികൾക്ക് ക്ഷേത്രത്തിൽ പോകാം. അത് എതിർക്കണമെന്നില്ല. സുഹൃത്തുക്കൾക്ക് പോകാം. എന്നു മാത്രമല്ല, അങ്ങനെ പോകുന്നതാണ് നല്ലത്.

***വിശ്വാസവും വിശ്വാസികളും കൂടി വരുന്ന പശ്ചാത്തലത്തിൽ പാർട്ടിയുടെ പ്രായോഗിക സമീപനം എന്ന നിലയിൽ കണ്ടാൽ പോരേ ഇത്? താത്വികമായി വല്ലതും ഉണ്ടോ?***

രണ്ടും ഉണ്ട്. പ്രായോഗിക സമീപനം ഒന്ന്. പക്ഷേ ഈ പ്രായോഗിക സമീപനം എന്നു പറഞ്ഞു കഴിഞ്ഞാൽ ആത്യന്തികമായി കമ്യൂണിസത്തെ ഹനിക്കുന്നതാണ് അതെങ്കിൽ വല്ല അർത്ഥവുമുണ്ടോ. ഞാൻ അതിന്റെ പൊസിഷൻ പറയുന്നു എന്നേയുള്ളൂ. ഞാൻ അടുത്ത ദിവസം മൂന്നു പുസ്തകങ്ങൾ റിലീജിയനെപ്പറ്റി വായിച്ചു. ഒന്ന് Religion and Globalisation പിന്നെ Religion in the Modern World പിന്നെ Religion and Politics. One of the most surprising factors of the 20th Century, especially the last decades of the 20th century is the unexpected development of the religious consciousness all over the world എന്നാണ് ഈ മൂന്നു പുസ്തകത്തിലും പറയുന്നത്. ഞാനിത് മൂന്നും കോട്ടു ചെയ്യുന്നുണ്ട് അടുത്ത എന്റെ ലേഖനത്തിൽ. ഇത് എന്തുകൊണ്ടു വന്നു? ഇതു വന്നത് ഈ ലോകത്തിലുള്ളവർക്കു മുഴുവനും വിവരമില്ലാഞ്ഞിട്ടാണെന്ന് ഉത്തരവാദിത്തമുള്ള ഒരു സോഷ്യോളജിസ്റ്റിന് പറയാൻ ഒക്കില്ല.

***കമ്യൂണിസം വളരെ പ്രബലമായ സ്ഥലങ്ങളിൽ പോലും മതവിശ്വാസം വളരുകയാണ്. അത് കമ്യൂണിസ്റ്റുകാരുടെ കണ്ണു തുറപ്പിക്കേണ്ട കാര്യമാണ്.***

ഈ മതത്തിന്റെ പുനരുജ്ജീവനം രണ്ടുമൂന്നു തരത്തിലുണ്ട്. അതിൽ ഏതാണ് നമ്മൾ സപ്പോർട്ടു ചെയ്യുന്നതെന്ന് മാത്രമേയുള്ളൂ പ്രശ്നം. റിലിജിയൻ എന്നുവച്ചാൽ തട്ടിപ്പു റിലിജിയനുണ്ട്. അമേരിക്കയിൽ തന്നെ മൂന്നാ ലെണ്ണമുണ്ട്. ഉദാഹരണമായിട്ട് മൂ എന്നു പറഞ്ഞിട്ട് ഒരു കൊറിയക്കാരൻ അവിടെ ചെന്നിട്ട് പതിനായിരക്കണക്കിന് ആളുകളെ അയാളുടെ സങ്കേതത്തിലാക്കി. കർമ്മകോളാ എന്നു പറഞ്ഞ് ബിജു പട്നായിക്കിന്റെ മകൾ ഗീതാ മേത്താ എഴുതിയ പുസ്തകം ഇവരുടെ തട്ടിപ്പുകളുടെ ചരിത്രമാണ്. അതുപോലെതന്നെ 'ക്ലേ ഫീറ്റ്' - ആൻറണി സ്റ്റോർ എഴുതിയത്. ഇപ്പോഴത്തെ ജീവിച്ചിരിക്കുന്ന ഏറ്റവും വലിയ സൈക്കോളജിസ്റ്റുകളിൽ ഒരാളാണ്. അയാൾ എഴുതിയിട്ടുണ്ട്, പുതിയ മതങ്ങളെപ്പറ്റി. ഔദ്യോഗിക മതങ്ങളുണ്ടല്ലോ the church going religion അതിൽനിന്ന് ആളുകൾ കമ്യൂണിസത്തിലേക്കല്ല പോകുന്നത്, ഈ തട്ടിപ്പുകാരുടെ മതത്തിലേക്കാണ്.പിന്നെ വേറൊന്ന് blind fanaticism and fundamentalism. അതിലേക്ക് പോകുന്നുണ്ട്. പിന്നെ മതമുള്ളത് ലിബറേഷൻ തിയോളജി പോലെയുള്ളവയാണ്. ഇവയെല്ലാംകൂടി വച്ചു നോക്കുമ്പോൾ ഇതിനോട് അന്ധമായ എതിർപ്പല്ല വേണ്ടത്. ഇതൊക്കെ എന്തുകൊണ്ടെന്നു മനസ്സിലാക്കണം. അല്ലെങ്കിൽ ആളുകൾക്കൊന്നും വിവരമില്ലാഞ്ഞിട്ടാണ് എന്നു പറഞ്ഞ് തള്ളിക്കളയാം.

***അതിനകത്ത് വേറൊരു പോയിന്റുണ്ടല്ലോ. കമ്യൂണിസം എന്നു പറയുന്നത് ഭൗതികസമ്പത്ത് കൂട്ടാൻ വേണ്ടിയിട്ടുള്ള പ്രസ്ഥാനം എന്നതിനേക്കാളുപരി മനുഷ്യന്റെ ആത്മീയ ആവശ്യങ്ങൾ നിറവേറ്റുന്ന ഒരു തത്വമായിരുന്നു. അതിൽ വിശ്വാസം കുറഞ്ഞുപോയിട്ട് മതത്തിന്റെ ആത്മീയതയിലേക്ക് ആളുകൾ മടങ്ങുന്നത് എങ്ങനെയാണ് വിശകലനം ചെയ്യുന്നത്. അത് കമ്യൂണിസത്തിന്റെയും കൂടി പരാജയമല്ലേ?***

സോഷ്യലിസത്തിന്റെയും റാഷണലിസത്തിന്റെയും സയൻസിന്റെതന്നെയും അപചയമാണെന്നു തോന്നുന്നു എനിക്കത്. സയൻസ് വളരുന്നുണ്ട് ഒരു യൂട്ടിലിറ്റി മെറ്റീരിയൽ എന്നുള്ള നിലയിൽ. ഇപ്പോൾ കംപ്യൂട്ടർ കൊള്ളാം, ഉച്ചഭാഷിണി കൊള്ളാം, ടെലിവിഷൻ കൊള്ളാം, വിമാനത്തിൽ പോകുന്നത് കൊള്ളാം, യുദ്ധം ചെയ്യുമ്പോൾ എതിരാളികളെ കൊല്ലാൻ ക്ലസ്റ്റർ ബോംബ് ഉണ്ടാക്കുന്നത് കൊള്ളാം. പക്ഷേ essential science is being challenged now. ഉദാഹരണത്തിന് അമേരിക്കതന്നെ എടുത്താൽ മതി. ഫണ്ടമെന്റലിസം എന്നുള്ളത് ആദ്യം ഉണ്ടായത് അമേരിക്കയിലാണ്. പ്രൊട്ടസ്റ്റൻറുകാരുടെയി



പി.ജി.യുടെ ലോകം

ടയിലാണ്. കത്തോലിക്കരുടെ ഇടയിൽ പോലുമല്ല. തിയോഡർ റൂസ്‌വെൽറ്റിനെപോലെയുള്ള രണ്ടുമൂന്ന് പ്രസിഡൻറുമാരുണ്ടല്ലോ, ബുഷും പൂർണ വിശ്വാസി ആണല്ലോ. കുരിശിൻെറ പടമൊക്കെ വരച്ചിട്ട്, ഈ മനുഷ്യനെ കൊല്ലണമെന്നുള്ളത് ദൈവവിളിയാണെന്നു പറയുകയല്ലേ? തന്നെപ്പോലെത്തന്നെ തൻെറ അയൽക്കാരനെ സ്നേഹി

ക്കുന്നത് യുദ്ധം ചെയ്തും കുട്ടികളെ കൊന്നൊടുക്കിയും ആണല്ലോ.

***അമേരിക്ക പക്ഷേ പലർക്കും പുരോഗമനത്തിൻെറ പറുദീസയുമാണല്ലോ.***

അമേരിക്കയിൽ 1924-ൽ പ്രധാനപ്പെട്ട ഒരു കേസിൻെറ വിധി വന്നു. 24-ലെ കേസ് എന്താണെന്നുവച്ചാൽ ബയോളജിയിലെ ഡാർവിനിസം പഠിപ്പിക്കാൻ പാടില്ല. അത് തെറ്റാണ്. അതുകൊണ്ട് വേദപുസ്തകത്തിലെ ഉല്പത്തിപുസ്തകത്തിൽ പറയുന്നതേ പഠിപ്പിക്കാവൂ. ദൈവം ആറുദിവസംകൊണ്ട് സൃഷ്ടിച്ചു, ഏഴാം ദിവസം വിശ്രമിച്ചു. അതായത് ആകാശം ഉണ്ടാകട്ടെ, വെള്ളം ഉണ്ടാകട്ടെ എന്നൊക്കെ പറഞ്ഞു. അതിനാണ് ക്രിയേഷൻ സയൻസ് എന്നു പറയുന്നത്. ഈ ക്രിയേഷൻ സയൻസാണ് പഠിപ്പിക്കേണ്ടത്. ഒടുവിൽ തർക്കമായി. സുപ്രീം കോടതിയിൽ വന്നപ്പോൾ ഒരു ഓഫർ - പകുതിസമയം ഡാർവിൻ, പകുതിസമയം ക്രിയേഷൻ. അത് സുപ്രീം കോടതി തള്ളി. സർക്കാരിൽനിന്ന് പണം കൊടുക്കുന്ന ഒരു സ്ഥാപനവും ഈ ക്രിയേഷൻ സയൻസ് എന്നു പറയുന്നത്, പുണ്യഗ്രന്ഥങ്ങളിലുള്ള സയൻസെന്ന് പറയുന്നത് പഠിപ്പിക്കാൻ പാടില്ലായെന്ന് വിധി വന്നു. 1924 കഴിഞ്ഞിട്ട് ഇപ്പോൾ 70 കൊല്ലത്തോളമായി. ഈ 70 കൊല്ലം കഴിഞ്ഞപ്പോൾ എട്ടു സംസ്ഥാനങ്ങളിൽ ക്രിയേഷൻ സയൻസ് മാത്രമേ പഠിപ്പിക്കുന്നുള്ളു ഡാർവിൻ പുറത്ത്. കുറച്ച് അഡ്വാൻസ്ഡ് ആയിട്ടുള്ള സംസ്ഥാനങ്ങളിൽ മാത്രമേ ഡാർവിനിസം പഠിപ്പിക്കുന്നുള്ളു, അതായത്, സയൻസിൻെറ വമ്പിച്ച നേട്ടങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ജനിതകം കണ്ടുപിടിച്ചുകൊണ്ടിരിക്കുന്നു. അതേ സമയം സയൻസിൻെറ അടിത്തറയെ ചോദ്യം ചെയ്യുന്ന ഒരുതരം ഫണ്ടമെൻറലിസം വളർന്നു വരികയും ചെയ്യുന്നു. ഇതു മുഴുവനുംകൂടെ ഉരച്ചു നോക്കുമ്പോൾ ജോണി പറഞ്ഞതുതന്നെയാണ് അവസ്ഥ.

***കമ്യൂണിസം എതിർക്കുന്ന ആഗോളവൽക്കരണം, നഗരവൽക്കരണം, ജീവിതത്തിൻെറ സ്പീഡ് ഇതിനെല്ലാം ആനുപാതികമായിട്ട് ആളുകളുടെ ആത്മീയ ആവശ്യങ്ങളും കൂടിയിരിക്കയാണ്. അതിനു കമ്യൂണിസത്തിന് എന്തുണ്ട് പോംവഴി?***

ആത്മീയ ആവശ്യം നിറവേറ്റാൻ കഴിയുന്നില്ല. ഭൗതിക ആവശ്യങ്ങൾ നടപ്പിലാക്കാൻ കഴിയാത്തതിൻെറ മറ്റൊരു ഭാഗമാണ് ഇത്.

***പുറത്തുള്ള ഒരുപാട് ഘടകങ്ങളെക്കുറിച്ചു പറഞ്ഞു. പക്ഷേ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിനുതന്നെ സംഭവിച്ച അപചയമോ?***

Dominance of the mechanical materialist trend: അതാണ് പാർട്ടിയിലെ പ്രശ്നം.

***എല്ലായിടത്തുമുണ്ടോ?***

എല്ലായിടത്തുമില്ല. പലയിടത്തുമുണ്ട്. റഷ്യയിൽ അതായിരുന്നു. റഷ്യയിൽ അതിൻെറ ഫലമായിട്ട് എന്തു പറ്റി? ആളുകൾക്ക് മൂല്യങ്ങൾ പ്രധാനമല്ല, ആദർശങ്ങൾ പ്രധാനമല്ല. അവർക്കൊക്കെ ചോറും കൂട്ടാനും തൊഴിലുമുണ്ടെങ്കിൽ കാര്യങ്ങൾ രക്ഷപ്പെട്ടു എന്നുള്ള രീതി വന്നു. അവിടത്തെ സാമ്പത്തികവികസനം പ്രത്യേകിച്ച് കംപ്യൂട്ടറൈസ്ഡ് ഡവലപ്മെൻറ്, ഐ.ടി ഇതൊക്കെ കുറച്ച് പിന്നോക്കമായിരുന്നു. ആ കാര്യത്തിൽ അമേരിക്ക പുരോഗമിച്ചിടത്തോളം റഷ്യയ്ക്ക് പുരോഗമിക്കാൻ കഴിഞ്ഞില്ല. പക്ഷേ അമ്പതുകളിൽ അങ്ങനെയായിരുന്നില്ല. അറുപതുകളിലും അങ്ങനെയായിരുന്നില്ല. അമ്പതുകളിൽ ആദ്യത്തെ ആളെ ബ

**ക്ഷേത്രങ്ങളോടും പള്ളികളോടും അന്ധമായ എതിർപ്പ് പാടില്ല. എന്നാൽ ക്ഷേത്രം, അതിൻെറ നെയ്യപ്പം, അതിൻെറ കാശ് അതൊക്കെ പാർട്ടിമെമ്പർമാരെ സ്വാധീനം ചെയ്യാനിടയുണ്ട്. അതുകൊണ്ട് ക്ഷേത്രകാര്യങ്ങളിൽ പാർട്ടിമെമ്പർമാർ സജീവപങ്കാളിത്തത്തിന് പോകേണ്ട.**

ഹിരാകാശത്ത് അയയ്ക്കാൻ അവർക്കാണല്ലോ കഴിഞ്ഞത്. ഇവർ ആറ്റംബോംബു കണ്ടുപിടിച്ചപ്പോൾ അവരും കണ്ടുപിടിച്ചു. ഇവർ ഹൈഡ്രജൻ ബോംബു കണ്ടുപിടിച്ചപ്പോൾ അവരും കണ്ടുപിടിച്ചു. പക്ഷേ അതുകഴിഞ്ഞ് ബ്രഷ്നേവിൻെറ കാലം കുറച്ചങ്ങ് പുരോഗമിച്ച് തുടങ്ങിയതോടുകൂടി വീഴ്ച വന്നു. ഭൗതികമായ ആവശ്യങ്ങൾ നിറവേറ്റുന്നതിലും തകരാറുവന്നു. അപ്പോൾ അതോടുകൂടി തന്നെ ആശയപരമായും പ്രത്യയശാസ്ത്രപരമായും ഉള്ള പ്രസാരണമേഖല വളരെ ദുർബലമായി. മാർക്സിസം ശരിയാണെന്നുള്ളതാണ് ഈ പ്രത്യയശാസ്ത്രമേഖല. മനുഷ്യന് മൃഗങ്ങളെപ്പോലെ പുല്ലും വെള്ളവും കിട്ടിയാൽ പോരാ. ക്രിസ്തു പറഞ്ഞതുപോലെ തന്നെ man doesn't live by bread alone. അത് ഒരു അടിസ്ഥാനമാണ്. ബ്രഡ് മാത്രം മതിയെങ്കിൽ നമ്മളും മൃഗങ്ങളും തമ്മിൽ എന്താണ് വ്യത്യാസം. There is something more; our consciousness, our system of values, our sense of beauty, our art, our philosophy ഇവയൊന്നും ഇല്ലാതെ കമ്യൂണിസം സാധ്യമല്ല. ഇതൊക്കെ റൂളിങ് കമ്യൂണിസ്റ്റ് പാർട്ടികൾ വിസ്മരിച്ചു എന്നതാണ് പ്രശ്നം.

***കേരളത്തിലെപോലെ ഒരു സംസ്ഥാനത്തു പോലും ഭൗതികസമ്പത്ത് കുന്നുകൂട്ടുന്നതിലേക്ക് കമ്യൂണിസ്റ്റ് പാർട്ടിയുടെ ഊന്നൽ മാറിപ്പോയില്ലേ?***

അത് വെറും അസംബന്ധമാണ്. ഇ.എം.എസ്. നമ്പൂതിരിപ്പാടിന് വാടകയ്ക്ക് സ്ഥലം കൊടുക്കാമെന്ന് പറഞ്ഞിട്ട് കൊടുക്കാതിരുന്ന സ്ഥലമാണിത്. എം.എൻ. ഗോവിന്ദൻ നായർ മന്ത്രിയായതിനുശേഷം, വാടകയ്ക്ക് വീട് ചോദിച്ചിട്ട്, അതുകൊടുത്തു കഴിഞ്ഞിട്ട് ഇങ്ങേർക്കാണെന്ന് പറഞ്ഞപ്പോൾ പിൻവലിച്ച സ്ഥലമാണിത്. ഈ സ്ഥലത്ത് ലക്ഷക്കണക്കിന് ആളുകൾ അരരൂപ വീതം തന്നാൽ സാധിക്കുന്ന കാര്യങ്ങളേ ചെയ്തിട്ടുള്ളു. ജനങ്ങൾ പണം തരാൻ തയ്യാറുണ്ടെങ്കിൽ എക്യുപ്മെൻറ് ഉണ്ടാക്കുന്നതിൽ കുറ്റം കാണാൻ കഴിയില്ല.

***എന്നാലും പാവപ്പെട്ടവർക്കുവേണ്ടി നിലകൊള്ളുന്ന സമ്പന്ന പാർട്ടി എന്നൊരു ഇമേജ് വന്നിട്ടുണ്ടല്ലോ.***

സി.പി.എം. സമ്പന്ന പാർട്ടിയല്ല. അതിനുള്ള ശക്തി പാർട്ടിയ്ക്കുണ്ടെങ്കിലും പിരിവ് തരാൻ തയ്യാറല്ലെങ്കിൽ പാർട്ടി സമ്പന്നമാകില്ല. വ്യക്തികൾ സമ്പന്നരാവും. കരുണാകരനെപ്പോലെ നാലു വീടുള്ള ഒറ്റ നേതാവ് ഞങ്ങളുടെ ഇടയിൽ കാണില്ല. ഞങ്ങൾ പിരിച്ചുവിട്ട ചാല മോഹനനെയോ അതുപോലെ വേറെ ആരെയെങ്കിലുമോ ചൂണ്ടിക്കാട്ടുമായിരിക്കും. വേറെ ആരെയാണ് പറയാൻ ഒക്കുന്നത്. നമുക്ക് ഡിസ്ട്രിക്ട് കമ്മിറ്റിയുടെ ലിസ്റ്റ് എടുക്കാം. അതുകഴിഞ്ഞ് സ്റ്റേറ്റ് കമ്മിറ്റിയുടെ ലിസ്റ്റ് എടുക്കാം. രണ്ടോ മൂന്നോ പേർ ഇല്ലെന്ന് പറയുന്നില്ല. അതിൽ ചിലരെയൊക്കെ പിടികൂടി പുറത്താക്കുന്നുണ്ട്. ഇതൊക്കെ വേറെ കേസ്. രവി ഡിസിയെപ്പോലെ നിങ്ങളിപ്പോൾ 28 പുസ്തകം പബ്ലിഷ് ചെയ്തല്ലോ എന്താണിത് എന്നൊക്കെ ചോദിക്കാം. പഴയ കാലത്ത് 28 പേരെ ഉണ്ടായിരുന്നുള്ളു. 28 പേർക്ക് കല്ലച്ചിൽ അടിച്ച് സാധനം കൊടുത്താൽ മതിയായിരുന്നു. ഇപ്പോൾ അതു മതിയോ. അങ്ങനെ കൊടുക്കുന്നതിന് നല്ല പ്രസ്സ് വേണ്ടേ? പത്രം വേണ്ടേ? ആശയങ്ങളിലും സൗകര്യങ്ങളിലും എക്യുപ്മെൻറ്സിലും ഞങ്ങൾ സമ്പന്നംതന്നെയാണ് അതിൽ യാതൊരു തെറ്റുമില്ല.

***ആശയത്തിൻെറ കാര്യം പറഞ്ഞാൽ***

***തിരഞ്ഞെടുപ്പുകാലത്ത് കമ്യൂണിസം എന്ന വാക്കുപോലും പറയാറില്ലല്ലോ.***

അതിപ്പോൾ സുഭാഷ് നഗറിൽ പത്ത് വോട്ട് കിട്ടണം എന്നു വരുമ്പോൾ,'എന്തുകൊണ്ടെന്നാൽ 1848-ൽ മാർക്സും എംഗൽസും ഇങ്ങനെ എഴുതി വച്ചിട്ടുണ്ട്, അതുകൊണ്ട് പ്രിയപ്പെട്ട നാട്ടുകാരേ, നായന്മാരേ നിങ്ങൾ വോട്ടു ചെയ്യണം.' ഇങ്ങനെയാണോ പറയേണ്ടത്? ഞങ്ങളുടെ പുസ്തകങ്ങൾ നോക്കുക, ഞങ്ങളുടെ പാർട്ടി ക്ലാസിന്റെ സിലബസ് നോക്കുക, എന്താണ് ഞങ്ങൾ പഠിപ്പിക്കുന്നതെന്ന് നോക്കുക.

***സംഘടിത മതങ്ങൾക്ക് എതിരായിട്ടുള്ള സമീപനം ഒരുവശത്ത്. പാർട്ടി പത്രം തന്നെ ക്ഷേത്രങ്ങളുടെയും സംഘടിതമതങ്ങളുടെയും ആഘോഷങ്ങൾക്ക് സപ്ലിമെന്റ് ഇറക്കുന്നു. അന്ധവിശ്വാസം എന്നു പറഞ്ഞ് എതിർത്തിരുന്ന ജ്യോതിഷത്തെയും മറ്റും പ്രോത്സാഹിപ്പിക്കുന്നു...***

ജ്യോതിഷം കൊടുക്കുന്നില്ല. പിന്നെ അമ്പലങ്ങളിലും പള്ളിയിലും പോകുന്ന ആളുകൾക്കും കൂടിയുള്ളതാണ് ഈ പാർട്ടി. അമ്പലത്തിലും പള്ളിയിലും പോകാൻ പാടില്ല എന്നു ഞങ്ങൾ പറയാറില്ല. അമ്പലത്തിലും പള്ളിയിലും പോകുന്ന ആളുകളെ മുഴുവൻ ഒഴിവാക്കിയിട്ട്, ഞങ്ങളുടെ വളരെ പരിശുദ്ധമായ-വേറെ ആരുടെയും പേരില്ലാത്തതുകൊണ്ട് പറയുകയാണ് - പവനനും പവനന്റെ ഭാര്യ ബേബിയും അങ്ങനെ ഒരു അഞ്ചു പേർ ലോകത്തിൽ വലിയ പരിശുദ്ധരായിട്ട്- അങ്ങനെയുള്ള കമ്യൂണിസ്റ്റ് പാർട്ടി അല്ല ഇത്. അതിനാണ് മാർക്സും ഏംഗൽസും പറഞ്ഞ സെക്റ്റ്. It is a sect. Communist party is a movement. Communism is a movement. ജാഥ നടത്തുമ്പോൾ പതിനായിരം പേരു വന്നു. അവരോടൊക്കെ എടാ ഉവ്വേ കമ്യൂണിസത്തെപ്പറ്റി എത്ര പുസ്തകം വായിച്ചിട്ടുണ്ട് എന്നു ചോദിക്കാൻ പറ്റുമോ?

***പാർട്ടിഅംഗങ്ങളിൽ തന്നെ ഭൂരിപക്ഷവും സംഘടിത മതത്തിൽ അംഗമായിരിക്കുകയും പാർട്ടി അതിന് എതിരായിട്ട് നിലപാട് സ്വീകരിക്കാതിരിക്കുകയും ചെയ്യുമ്പോൾ, അതിനകത്ത് കാണുന്ന തെറ്റുകളെ എതിർക്കാൻ പാർട്ടിയ്ക്ക് എങ്ങനെ കഴിയും?***

ഈ രാജ്യത്തെ മതത്തെ നശിപ്പിക്കുകയെന്നുള്ളത് ഞങ്ങളുടെ പരിപാടിയിൽപ്പെട്ടതല്ലല്ലോ.

***പക്ഷേ ചില വിശ്വാസങ്ങളെ, ഉദാഹരണത്തിന് വിഗ്രഹാരാധനയെ എതിർക്കുന്നുണ്ടോ?***

അന്ധവിശ്വാസത്തെ എതിർക്കുന്നുണ്ട്. മന്ത്രവാദം കൊണ്ട് സുഖക്കേട് മാറും എന്നു കരുതുന്നില്ല. വിഗ്രഹാരാധന എതിർക്കുന്നുണ്ടോ, എന്നു ചോദിച്ചാൽ ചിലപ്പോൾ ഇല്ല.

***ഗുരുവായൂർ അമ്പലത്തിൽ അഹിന്ദുക്കൾക്ക് പ്രവേശനം കൊടുക്കണമെന്ന് ആവശ്യപ്പെടാൻ പാർട്ടിക്കു കഴിയുമോ?***

നാളെ എഴുതിത്തരാം. ആ കാര്യം ഏറ്റു. ഇപ്പോൾ വാക്കു തന്നിരിക്കുന്നു. ദേശാഭിമാനിയിൽ അത് എഴുതിയിരിക്കും. അവിടെ യേശുദാസ് ഉൾപ്പെടെ മറ്റ് വിശ്വാസികൾക്ക് പ്രവേശനം കൊടുക്കണമെന്നുള്ള അഭിപ്രായക്കാരാണ് ഞങ്ങൾ. പിന്നെ അതൊരു പ്രധാനപ്പെട്ട ഇഷ്യു ആയിട്ട് എടുത്തിട്ടൊന്നുമില്ല. ഇതിപ്പോൾ തർക്കം ആയാൽ നാളെ നാരായണപ്പണിക്കർ പറയുക, പണിക്കരുടെ ഇഷ്ടത്തിനു വേണ്ടി ആൻറണി പറയുക, അങ്ങനെ ചർച്ച വേറെ വഴിക്കു പോകും. ഒടുവിൽ കമ്യൂണിസ്റ്റുകാർ ഒറ്റപ്പെടും.

വാസ്തവത്തിൽ ക്ഷേത്രപ്രവേശന

**ഗുരുവായൂർ അമ്പലത്തിൽ അഹിന്ദുക്കൾക്ക് പ്രവേശനം നൽകണമെന്ന് ദേശാഭിമാനിയിൽ എഴുതുന്നുണ്ട്. അവിടെ യേശുദാസ് ഉൾപ്പെടെ മറ്റു വിശ്വാസികൾക്ക് പ്രവേശനം കൊടുക്കണമെന്നുള്ള അഭിപ്രായക്കാരാണ് ഞങ്ങൾ.**

വിളംബരം തന്നെ ഹിന്ദുക്കൾ യോജിക്കണം എന്ന് ഇപ്പോൾ ബി.ജെ.പി പറയുന്ന നയത്തിന് അനുസരിച്ചുള്ളതായിരുന്നു. പരമാർത്ഥം ആളുകൾ മറക്കുകയാണ്. ചിത്തിര തിരുനാൾ പൊന്നുതമ്പുരാനാണ് ഇതു കൊണ്ടുവന്നതെന്നൊക്കെ പറയാം. ഹിന്ദുക്കളിൽ വലിയ ഭാഗം മതം മാറി ക്രിസ്ത്യാനികൾ ആകുകയായിരുന്നു. ക്രിസ്ത്യാനികൾ ആണെങ്കിൽ ശക്തിപ്പെട്ടു വരികയും. പ്രധാനപ്പെട്ട വ്യവസായങ്ങളും വ്യാപാരങ്ങളും വിദ്യാസ്ഥാപനങ്ങളും അവരുടെ കയ്യിലായി. ക്രിസ്ത്യാനികളെ എല്ലാ ഘട്ടത്തിലും വെറുക്കാൻ വേണ്ടിയിട്ട് സി.പി, കേ ട്ടാൽ പുരോഗമനമാണെന്ന് തോന്നുന്ന ചിലതൊക്കെ ചെയ്തു. ഉദാഹരണമായിട്ട് പ്രൈമറിവിദ്യാഭ്യാസം ദേശസാൽക്കരിക്കാൻ തീരുമാനിച്ചു. അത് ഏതെങ്കിലും പുരോഗമനവാദിക്ക് എതിർക്കാൻ ഒക്കുമോ. പക്ഷേ അത് ചെയ്തത് ക്രിസ്ത്യാനികളെ ശരിപ്പെടുത്താനായിരുന്നു. ഹിന്ദു മിഷൻ എന്നുപറഞ്ഞ് ഒരു മിഷൻ ഉണ്ടാക്കി ഇയാള്. അത് മറ്റു മതങ്ങളിൽ നിന്ന് ഹിന്ദുക്കളാക്കി തിരിച്ച് ഇങ്ങോട്ട് കൊണ്ടുവരാനുള്ള സംഘടന ആയിരുന്നു. വളരെ പ്രസിദ്ധരായ ചില ആളുകളൊക്കെവന്നു. ഉദാഹരണമായിട്ട് ജെയിംസ് കസിൻസ് എന്ന എഴുത്തുകാരൻ. കേരളത്തിലെ ക്ഷേത്രങ്ങളെപ്പറ്റിയുള്ള അങ്ങേരുടെ പുസ്തക ങ്ങൾ വളരെ കേമമാണ്. കേരളത്തിലെ ടെമ്പിൾ ആർക്കിടെക്ച്ചറിനെപ്പറ്റി ജെയിംസ് കസിൻസാണ് എഴുതിയത്. രാമസ്വാമിഅയ്യർ ഇംഗ്ലണ്ടിൽ നിന്ന് ക്ഷണിച്ചുകൊണ്ടുവന്നതാണ്. അയാളെ മതം മാറ്റി. പേര് ജയറാം കസിൻസ് എന്നാക്കി. ഈ പറയുന്നതുപോലെ ക്രിസ്ത്യാനികളെ നശിപ്പിക്കുന്നതിന്റെ ഭാഗമായാണ് നാഷനൽ ക്വയിലോൺ ബാങ്ക് നശിപ്പിച്ചത്.

***ഈ മതവും ഭക്തിയുമായിട്ട് ബന്ധപ്പെട്ട കാര്യങ്ങളിൽ കമ്യൂണിസ്റ്റുകാർ അതിർത്തി ലംഘിക്കുന്നതായി തോന്നിയിട്ടുണ്ടോ? അതായത് ആവശ്യത്തിലധികം പ്രീണനം?***

നിയന്ത്രണം വേണം. അതുകൊണ്ടാണല്ലോ ക്ഷേത്രങ്ങളെ നശിപ്പിക്കരുതെന്നും ക്ഷേത്രങ്ങളുമായി സഹകരിക്കണമെന്നും പറയുമ്പോൾ തന്നെ മലയാലപ്പുഴയിലെ അനാചാരങ്ങളെ ഞാൻ എതിർക്കുന്നത്. എല്ലാ ക്ഷേത്രങ്ങളിലുമുള്ള അനാചാരങ്ങൾ, ധൂർത്ത് ഇതൊക്കെ അത്രകണ്ട് ധാരാളമാണ്. ഈ വൃത്തികേടുകൾ എതിർക്കപ്പെടേണ്ടതാണ്. യാതൊരു സംശയവുമില്ല.

***ഹിന്ദുക്കളുടെ ഒരു വാദമുണ്ടല്ലോ. ക്ഷേത്രങ്ങളും ദേവസ്വം ബോർഡും സർക്കാരിന്റെ നിയന്ത്രണത്തിലാണ്. അതേസമയം ക്രിസ്ത്യൻ, മുസ്ലീം പള്ളികളിൽ സർക്കാർ നിയന്ത്രണമില്ല. ഇത് ഹിന്ദുക്കളോടുള്ള ഒരു വിവേചനമായിട്ടാണ് കാണുന്നത്.***

അവർ പറയുന്നത് പരിപൂർണ്ണമായിട്ട് അംഗീകരിക്കാൻ വയ്യെങ്കിലും ആ ഒരു ആസ്പെക്റ്റ് ഉണ്ടെന്നത് ശരിയാണ്. ഈ മൺട്രോ സായ്‌വ് ദേവസ്വം ബോർഡ് തുടങ്ങിയത് ഹിന്ദുക്കളെ ശരിപ്പെടുത്താൻ വേണ്ടി തന്നെയാണ്. കാരണം പ്രത്യക്ഷമായി ക്രിസ്തുമതത്തെയും മിഷൻ പ്രവർത്തനത്തെയും പ്രോത്സാഹിപ്പിക്കുകയും, അവരെ ഉയർത്തുകയാണ് തന്റെ ഭരണ ലക്ഷ്യം എന്ന് തീരുമാനിക്കുകയും ചെയ്തത് മൺട്രോ സായ്‌വാണ്. മൺട്രോ റസിഡൻറായിരുന്നു. അതേ സമയത്ത് ഇവിടുത്തെ ദിവാനുമായിരുന്നു. പക്ഷേ ക്ഷേത്രങ്ങൾ ഇന്ന് തിരിച്ചു കൊടുത്താൽ ഇന്നുള്ള നീതിയും ഇന്നുള്ള സുതാര്യതയും പോലും കാണില്ല. ഇവരുടെ കൈയിലേക്ക് കൊടുത്താൽ

ഒന്നും ബാക്കിയുണ്ടാവില്ല. ദേവസ്വം ബോർഡ് എന്തായാലും ഒരു പബ്ലിക്ക് അതോറിറ്റിയാണല്ലോ.

***ക്ഷേത്രങ്ങളിൽ കൗതുകത്തിനു വേണ്ടി ചുറ്റി നടക്കുന്ന ശീലമുണ്ടല്ലോ. അതു നൂറുശതമാനവും കൗതുകത്തിനുവേണ്ടിയാണോ? അബോധപൂർവമായ ഒരു ആത്മീയത അതിനകത്തുണ്ടോ?***

ഇല്ല എന്നതാണ് സത്യം. അതേസമയം ഈ ക്ഷേത്രങ്ങൾ എന്നു പറഞ്ഞാൽ അവിടെ പൂജ മാത്രമല്ലല്ലോ. ക്ഷേത്രങ്ങൾ തത്വശാസ്ത്രത്തിൻെറയും കലയുടെയും കവിതയുടെയുമൊക്കെ കേന്ദ്രങ്ങൾ കൂടിയല്ലേ? ക്ഷേത്രങ്ങളെ ആധാരമാക്കിയുള്ള പോയട്രി. ആൾവാർമാരുടെ പോയട്രി. അല്ലെങ്കിൽ കുലശേഖര ആൾവാറുടെ പോയട്രി. അവിടെയുള്ള പ്രതിമകൾ. ക്ഷേത്രത്തിൻെറതന്നെ വാസ്തുശില്പകല. ഇതൊക്കെ മനുഷ്യപ്രയത്നമാണ്. അല്ലാതെ പേരിനുപോലും ഞാൻ പൂജിക്കാറില്ല. ഹിന്ദു ആകാനുള്ള സാധ്യതയുമില്ല. ഇനി ആയാൽ പോലും അമ്പലത്തിൽ പോകുന്ന ഹിന്ദു ആവില്ല. കാരണം ഗാന്ധി അമ്പലത്തിൽ പോകാറില്ലായിരുന്നു. ഗാന്ധി ഹിന്ദുവല്ലായിരുന്നോ? തത്ത്വമസിയൊക്കെ എഴുതിയ ആളല്ലേ അഴീക്കോട്. അഴീക്കോട് പോകാറില്ലല്ലോ. സ്വാമി വിവേകാനന്ദൻ സാധാരണഗതിയിൽ അമ്പലത്തിൽ പോകാറില്ലായിരുന്നു. അങ്ങേരുടെ ഗുരുവായിട്ടുള്ള പരമഹംസൻെറ കാളിഘട്ടമുണ്ടല്ലോ അവിടെ ചിലപ്പോൾ പോകാറുണ്ടെന്നല്ലാതെ. പക്ഷേ കൂടുതൽ അറിവിനുവേണ്ടി, ഈ സ്ഥാപനത്തിൻെറ ചരിത്രത്തിനുവേണ്ടി, കലയ്ക്കുവേണ്ടി ഏതു ജനങ്ങളെയാണ് നമ്മൾ സേവിക്കുന്നത്, ഏതു ജനങ്ങളിലാണ് സ്വാധീനം. അവർ വരുന്ന സ്ഥലം എന്നുള്ള രീതിയിൽ ക്ഷേത്രങ്ങളോടു താല്പര്യമുണ്ട്. എന്നാൽ രാജമ്മയും വിഷ്ണുനാരായണൻ നമ്പൂതിരിയും പറയുന്നത് ഞാൻ സ്പിരിച്വലാണെന്നാണ്.

***രാവിലെ കുളിച്ച് വൃത്തിയായിട്ട് വരുന്ന ആളുകളെ കാണാൻ ഇഷ്ടമായിട്ടാണ് പി.ജി. പോകുന്നതെന്നും കേട്ടിട്ടുണ്ട്.***

വളരെ ഇഷ്ടമുണ്ട്. അതാണല്ലോ ക്ഷേത്രങ്ങളുടെയും പള്ളികളുടെയും പ്രധാനപ്പെട്ട ഒരു ഗുണം. മനുഷ്യസമൂഹത്തിൻെറ ആദിമകാലത്തെ മതവിശ്വാസം എന്നു പറയുന്നത് അവൻെറ വൃത്തിയുടെ, ചിട്ടയുടെ, ജീവിതരീതിയുടെതന്നെ ഒരു എക്സ്പ്രഷനായിരുന്നു. കാര്യം നേടാൻ മാത്രമായിരുന്നില്ല ക്ഷേത്രത്തിൽ പോയിരുന്നത്. ഇപ്പോൾ അഴുക്ക് പിടിച്ച്, പുഴുക്കൾ നുഴയുന്ന അമ്പലക്കുളങ്ങളുണ്ട്. അവിടെ പോയി മുങ്ങിയിട്ട് കേറിപ്പോരുന്നവരെക്കുറിച്ചു മതിപ്പില്ല.

***കമ്യൂണിസ്റ്റ് നേതാക്കന്മാർ അവിശ്വാസികളായിട്ട് തുടരുമ്പോൾ ആ കുറവു പരിഹരിക്കാനെന്നോണം കടുത്ത ഭക്തിയിലാണ് ഭാര്യമാർ. എന്താണിതിൻെറ വിശദീകരണം?***

അതുതന്നെയാണ് മതത്തിൻെറ പ്രശ്നം. അതൊക്കെ ഒറ്റ വാക്കിൽ പറയാൻ കഴിയുന്നതല്ല. എങ്കിലും ഞാൻ പറയാം. എന്തിനാണ് പള്ളിയിൽ പോകുന്നത്? രാവിലെ മുതൽ വൈകുന്നേരം വരെ പുറത്തു പോയി പണിയെടുക്കുക, പണക്കാരുടെ വീട്ടിലാണെങ്കിൽ എപ്പോഴും അവരുടെ ക്ലബിലും മറ്റും പോകുക. വീട്ടിൽ വരുമ്പോൾ ഭർത്താക്കന്മാരേയും സുഹൃത്തുക്കളെയും സൽക്കരിക്കുക. അവർക്കുവേണ്ടി ചോറും, ബിയറുമൊക്കെ ഉണ്ടാക്കി കൊടുക്കുക. ഇതൊക്കെ കഴിഞ്ഞിട്ട് ഒരു ദിവസം സ്വതന്ത്രമായി വർത്തമാനം പറയാനുള്ള സൗകര്യത്തിനായിട്ടാണ് ക്രിസ്ത്യൻ സ്ത്രീകൾ പള്ളിയിൽ പോകുന്നത്. അവർക്ക് ഒരു ആശ്വാസമാണ്. അത് വേണ്ടതാണെന്നാണ് ഞാൻ പറയുന്നത്. ഏതെങ്കിലും ഒരു ദിവസം നമ്മൾ അവധിയെടുക്കുന്നതുപോലെ ജീവിതത്തിൻെറ മറ്റുഭാഗങ്ങളിൽനിന്ന് അവധിയെടുക്കാനുള്ള സൗകര്യം കൂടിയാണ്, ക്ഷേത്രത്തിൽ പോകുന്നത്. വീട്ടിലിരുന്ന് കരയുന്നതിനേക്കാൾ, എനിക്ക് വിഷമമുണ്ട് അത് ഒന്നു തീർത്തു തരണം എൻെറ ദേവാ എന്നു പറഞ്ഞ് കുറേ നേരം ക്ഷേത്രത്തിലിരുന്ന് കരഞ്ഞിട്ട് പോരുക, മനസ്സുകൊണ്ടങ്കിലും കരയുക, കണ്ണുകൊണ്ടല്ലെങ്കിൽ. ഈ രീതിയിൽ ഉള്ളവരാണ് അമൃതാനന്ദമയിയെ കാണാൻ പോകുന്നത്. അത് ഒരു ആശ്വാസത്തിനാണ്. ഇല്ല മോളേ, നിൻെറ കാര്യമൊക്കെ നടക്കും, നീ വിഷമിക്കാതിരിക്ക് എന്നു പറയുമ്പോൾ ഒരു ആശ്വാസം കിട്ടും. ഭാരം ഒന്ന് ഇറക്കിവയ്ക്കണം എന്ന് അവർക്ക് തോന്നിയാൽ അതൊരു ലോവർ ലെവൽ ഇൻറലിജൻസ് ആണെന്ന് നമുക്ക് വേണമെങ്കിൽ ആക്ഷേപിക്കാം. എന്നല്ലെതെ അത് ഒരു അപകടമാണെന്നോ, പാപമാണെന്നോ എനിക്ക് തോന്നിയിട്ടില്ല.

***ഭർത്താക്കന്മാരെ കമ്യൂണിസം രക്ഷിക്കില്ല എന്നുള്ള വിശ്വാസംകൊണ്ടുമാവാം.***

കമ്യൂണിസത്തിനുവേണ്ടി പ്രാർത്ഥിക്കുന്നവരുണ്ടല്ലോ. എൻെറ അമ്മ കമ്യൂണിസത്തിനുവേണ്ടി പ്രാർത്ഥിക്കുമായിരുന്നു. എൻെറ മക്കളുടെ ആദർശങ്ങൾ ദയവായി നടത്തിത്തരണം എന്നു പറയാറുണ്ട്. ഇലക്ഷൻ ജയിച്ചപ്പോൾ അമ്മ പറഞ്ഞത് അമ്മ പ്രാർത്ഥിച്ചതുകൊണ്ടാണ് ജയിച്ചതെന്നാണ്. ഞാൻ പ്രാർത്ഥിച്ചില്ല. നീ പ്രാർത്ഥിക്കേണ്ടല്ലോ, ഞാൻ പ്രാർത്ഥിക്കുന്നില്ലേ. നിനക്കുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നുണ്ട് എന്നു പറയാറുണ്ട്. കമ്യൂണിസം എന്നുള്ളത് കോൺഗ്രസെന്നും കേരള കോൺഗ്രസെന്നും ഒക്കെ പറയുന്നതിനേക്കാൾ കുറെ കൂടിയ കാര്യമാണ്. അതുകൊണ്ട് അവർക്ക് ആ പാർട്ടിയുടെ ദൈനംദിന രാഷ്ട്രീയ സാമ്പത്തിക കാര്യങ്ങൾ മാത്രം അറിഞ്ഞാൽ പോരാ. ഒരു സ്പിരിച്വൽ സാറ്റിസ്ഫാക്ഷൻ കൂടി അവർക്ക് ആവശ്യമുണ്ട്. ആ അതിർത്തിവിട്ടാൽ പിന്നെ ഇതുതന്നെ ഒരു മതമാണ്. ഇതാണ് പ്രധാനം എന്നുള്ള രീതിയിൽ നമുക്ക് കൊണ്ടു നടക്കാൻ ഒക്കില്ല.

***നേരത്തെ ഒരു വാചകത്തിൽ ഞാൻ എന്നെങ്കിലും ഒരു ഹിന്ദുവാകുമെന്ന് വിചാരിക്കുന്നില്ല എന്നു പറഞ്ഞു. ഒരു ഉറപ്പില്ലായ്മ ഉണ്ടോ? ഒരു സനാതന ഹിന്ദു ആയിപ്പോകുമെന്നോ മറ്റോ?***

ഭാവിയെപ്പറ്റി എന്തെങ്കിലും പറയാൻ ഒക്കുമോ. ഈ തലച്ചോർ പെരുത്തുപോയാൽ എന്തു ചെയ്യും? ലോകത്തിൽ ആരോടും ദേഷ്യപ്പെടാത്ത ആളാണ് പി.കെ.വി. പ്രമേഹം ഉള്ളവർക്ക് വരുന്ന ഒരു സുഖക്കേട് അറിയാമല്ലോ - ഹൈപ്പോഗ്ലൈസീമിയ. ആ സമയത്ത് പി.കെ.വി വല്ലാണ്ട് ക്ഷോഭിച്ചു പോകും. ആരാ അവിടെ ഇറങ്ങിപ്പോ. ശല്യം ചെയ്യാൻ വരുന്നോ. എന്നൊക്കെ ചോദിക്കും. ആശുപത്രിയിൽ കൈത്തണ്ടയിൽ കെട്ടിയിരുന്ന സാധനങ്ങളൊക്കെ പറിച്ചെറിഞ്ഞു. സ്വല്പം പഞ്ചസാരയും ഗ്ലൂക്കോസും കൊടുത്തപ്പോൾ സംഗതി തീർന്നു. എന്നെങ്കിലും ആകുമോ എന്നു ചോദിച്ചാൽ.... എപ്പോഴും എൻെറ ഒരു പ്രാർത്ഥന, പ്രാർത്ഥന എന്നു പറഞ്ഞാൽ ദൈവത്തോട് പ്രാർത്ഥിക്കുകയൊന്നുമല്ല, എന്നോടുതന്നെയുള്ള പ്രാർത്ഥനയുണ്ട്. എന്താണെന്നുവച്ചാൽ, പല ആളുകൾക്കും വയസ്സാകുമ്പോൾ ഇതുവരെ പറഞ്ഞതൊക്കെ മഹാ പിശകായി, ജീവിതമൊക്കെ വ്യർത്ഥമായി, എന്തു കമ്യൂണിസം എന്നൊക്കെ തോന്നും. ഇങ്ങനെ ഒരു സുഖക്കേട് നിരവധി ആളുകൾക്കുണ്ട്. ജീവിതം മുഴുവൻ ഇത് ശരിയാണ് എന്നു പറഞ്ഞ് പഠിപ്പിക്കുകയും അതനുസരിച്ച് പലരും ജീവിക്കുകയും ചെയ്തിട്ട് അവരെ മുഴുവനും ചവിട്ടി പുറത്താക്കി ഞാൻ എൻെറ സ്വന്തം സ്വപ്നത്തിനായി സ്വർഗത്തിലേക്ക് പോകുക എന്നുള്ളത് വരരുത്. അതുകൊണ്ട് മരിക്കുമ്പോൾ പോലും ഒരു എക്സ്-കമ്യൂണിസ്റ്റാകാൻ ഞാൻ ആഗ്രഹിക്കുന്നില്ല. വേറെ എന്തും ആകാം. പക്ഷേ ഇതൊ

ക്കെ പറയാമെന്നല്ലേയുള്ളൂ. തലയ്ക്കു സുഖമില്ലാണ്ട് വന്നാൽ എന്തു ചെയ്യും?

***മരിച്ചു കഴിഞ്ഞാൽ ഹിന്ദു ആചാര പ്രകാരം കർമ്മം ചെയ്യണമെന്ന് ബന്ധുക്കൾ തീരുമാനിച്ചേക്കാം.***

ചെയ്യാൻ പാടില്ല. നിർബന്ധമാണ്.

***അതു പറഞ്ഞ് ഏൽപ്പിച്ചിട്ടുണ്ടോ.***

അത് എപ്പോഴാണ് പറയേണ്ടതെന്ന് വിചാരിച്ചിരിക്കുകയാണ്. അത് പറയേണ്ട. അവർക്ക് അറിയാം. പാർവതിയും രാധാകൃഷ്ണനും അതിൽ വിശ്വസിക്കുന്നില്ല. രാധാകൃഷ്ണൻ കമ്യൂണിസ്റ്റ് പാർട്ടി മെമ്പറും കമ്യൂണിസ്റ്റും ഒന്നും അല്ലെങ്കിലും ദൈവത്തിലൊന്നും വിശ്വാസമില്ല. പക്ഷേ കർമ്മത്തിൽ ക്ലീൻ ആണ്.

***സ്വർഗത്തിലൊന്നും വിശ്വസിക്കുന്നില്ലെങ്കിലും, സ്വർഗത്തിൽ പോകാനുള്ള യോഗ്യതയുണ്ടെന്ന് വിശ്വസിക്കുന്നുണ്ടല്ലേ?***

റിലിജിയസായിട്ടുള്ള സ്വർഗത്തിൽ ഒന്നും വിശ്വസിക്കുന്നില്ലെങ്കിലും അങ്ങനെയൊന്ന് ഉണ്ടെങ്കിൽ നമ്മുടെ ജീവിതം കൊണ്ട് അവിടെ പോകാൻ യോഗ്യതയുണ്ടെന്ന് വിചാരിക്കുന്നുണ്ട്.

***. എന്താ അങ്ങനെ പുണ്യാത്മാവ് എന്നു കരുതാൻ..***

ദുശ്ശീലങ്ങളില്ല, മനസ്സാക്ഷിയനുസരിച്ച് ജീവിക്കുക എന്നൊന്നില്ലേ? മോറൽ ലൈഫിന്റെ പ്രധാനപ്പെട്ട ഗുണം എന്താണെന്നുവച്ചാൽ Moral life is a reward in itself. അബദ്ധത്തിൽ എന്തെങ്കിലുമൊന്ന് ചെയ്യേണ്ടിവന്നാൽ മനുഷ്യന് അതിന്റെ വേദനയും വിഷമവും അതുകൊണ്ടുണ്ടാകുന്ന കുറ്റബോധവും അപകർഷബോധവും ഉണ്ടല്ലോ അപ്പോൾ ഒരു പാപവും ഒരു കാലത്തും ചെയ്തിട്ടില്ലായെന്ന് പറയാൻ ഒക്കുമോ? ഒളിവിലൊക്കെ നടന്നപ്പോൾ ചില നുണയൊക്കെ പറഞ്ഞെന്ന് വരും. ആ നുണ പറഞ്ഞത് ഒളിവിൽ ജീവിക്കാനാണ് എന്നുള്ളത് ശരി. പക്ഷേ എന്നാലും ആ നുണ കേട്ടയാൾ അത് വിശ്വസിച്ച് വല്ല അബദ്ധവും കാണിച്ചിട്ടുണ്ടോ എന്ന് ഇപ്പോൾ എങ്ങനെ അറിയാൻ കഴിയും? അതിന്റെ ഒരു മനഃപ്രയാസം ഉണ്ടല്ലോ. എവിടെയാണ് വീടെന്ന് ചോദിക്കുമ്പോൾ വടക്ക് പീരുമേട്ടിലാണ്, എന്താ ജോലി? തേയിലത്തോട്ടത്തിലാണ് അങ്ങനെ പറഞ്ഞിട്ടുണ്ട്. ഒരു കാലത്ത് പാർട്ടിയിൽനിന്ന് പോകുന്നവരോടൊക്കെ ആവശ്യത്തിലേറെ വിരോധം ഞാൻ കാണിച്ചിരുന്നു. അതിനെപ്പറ്റിയൊക്കെ ആലോചിച്ചു നോക്കുമ്പോൾ ന്യായീകരണമില്ല എന്നുതോന്നുന്നുണ്ട്.

***ആത്മീയ നേതാക്കളുമായി പി.ജിക്ക് ഇപ്പോഴും അടുത്ത ബന്ധമാണല്ലോ.***

മെത്രാന്മാരും മറ്റുമായുള്ള സൗഹാർദ്ദബന്ധത്തിന് എനിക്ക് ഒരു പ്രയാസവും തോന്നിയിട്ടില്ല. പൗലോസ് മാർ പൗലോസും പൗലോസ് മാർ ഗ്രിഗോറിയോസും ആശയപരമായിത്തന്നെ അടുപ്പമുള്ളവരായിരുന്നു. ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി എന്റെ സ്വന്തം ഒരാളായിരുന്നു. എന്നോട് വലിയ ഇഷ്ടമായിരുന്നു എനിക്കും വലിയ ഇഷ്ടമായിരുന്നു അങ്ങേരെ. അതേസമയത്ത് അങ്ങേര് ഒരു ചെറിയ വിട്ടുവീഴ്ച പോലും കമ്യൂണിസത്തോടു കാണിക്കാത്ത വിരോധിയായിരുന്നു. ക്രിസ്മസിന് എനിക്ക് കേക്ക് കൊടുത്തയയ്ക്കുമായിരുന്നു. ഞാൻ രാജമ്മയേയും കൊണ്ട് അവിടെ ചെന്നുകഴിഞ്ഞാൽ അവിടെയൊക്കെ കൊണ്ട് കാണിച്ച് ചെടി, അങ്ങേര് ലാറ്റിൻ അമേരിക്കയിൽ നിന്ന് കൊണ്ടുവന്ന മരം ഇതൊക്കെ കാണിച്ചുതരും. അതൊന്നും ഒരു പ്രകടനമാണെന്ന് എനിക്ക് തോന്നുന്നില്ല. അങ്ങനെ പ്രകടിപ്പിക്കാൻ എത്രയോ പേർ അങ്ങേർക്കുണ്ട്. പക്ഷേ ചിലയാളുകളോട് എനിക്ക് യോജിക്കാൻ കഴിയില്ല. ഉദാഹരണമായിട്ട് സത്യാനന്ദ സരസ്വതി. ആ ടൈപ്പ് തീരെ വയ്യ. കച്ചവടമാണ്.

***പൗലോസ് മാർ പൗലോസുപോലെ ഇപ്പോൾ ആരുമായാണ് അടുത്ത സൗഹൃദം?***

തിരുവല്ലയിലെ ഒസ്താത്തിയോസ്. വളരെ അടുപ്പമാണ്. ഒസ്താത്തിയോസ് സ്വല്പം റാഡിക്കലാണ്. മറ്റുള്ളവരുടെ ലെവലിൽ പോകില്ലയെന്നേയുള്ളൂ. നമ്മളുടെ ബാബുപോളിന്റെ അച്ഛൻ പൗലോസ് കോർ എപ്പിസ്കോപ്പ എന്റെ ഗുരുവായിരുന്നു. ഭയങ്കര അടുപ്പമായിരുന്നു. അടുപ്പമെന്നു പറഞ്ഞാൽ അതിപ്പോൾ ഊഹിക്കാൻ ഒക്കുകയില്ല. അത്രമാത്രം അടുപ്പമായിരുന്നു. ഇപ്പോഴും അങ്ങേരെപ്പറ്റി ഓർക്കുമ്പോൾ എനിക്ക് കരച്ചിൽ വരും.

***സായി ബാബായോടുള്ള ഭക്തി ഏതു തലത്തിലാണ്?***

സായിബാബാ ഇപ്പോഴത്തെ പ്രൊഫഷണൽ ഗോഡ്മെനിൽ ഒരാളായേ ഞാൻ കരുതിയിട്ടുള്ളൂ. അമൃതാനന്ദമയിക്ക് ഇല്ലാത്ത ഒരു ഗുണം അങ്ങേർക്കുണ്ട്. അമൃതാനന്ദമയിക്ക് സ്വന്തമായ അഭിപ്രായങ്ങളില്ല. അവരെ അങ്ങനെ കൊണ്ടുനടക്കുകയാണ്. സായിബാബ അങ്ങനെയല്ല. സ്വന്തം ആശയങ്ങളുണ്ട്. ആക്ഷനുമുണ്ട്. അങ്ങേരുടെ വലിയ സ്ഥാപനങ്ങളൊക്കെ അങ്ങേരുടെതന്നെ മിടുക്കിന്റെ ഭാഗമാണ്. തുറന്ന് വർഗീയതയെ എതിർക്കാൻ അങ്ങേര് തയ്യാറാണ്. അത് ഞാൻ തുറന്നു തന്നെ പറയും. അയോധ്യയിൽ പള്ളി നശിപ്പിച്ചപ്പോൾ അതു കണ്ടതാണ്. അതേ സമയം ചിന്മയാനന്ദൻ അങ്ങനെയായിരുന്നില്ല. മലയാളിയായിരുന്നല്ലോ ചിന്മയാനന്ദൻ. വി.എച്ച്.പിയുടെ ആദ്യത്തെ പ്രസിഡൻറാണ്. അഞ്ചെട്ടുകൊല്ലം മുമ്പ് ഇവിടെ അങ്ങേര് വന്നപ്പോൾ പത്രക്കാരു ചെന്നു. അങ്ങേര് പറഞ്ഞത്, അയോധ്യയിലെ പള്ളി ഇപ്പോൾ പൊളിച്ചു, ഇനി അടുത്തതായി വേണ്ടത് മഥുരയിലാണ്. ഒരു പക്ഷേ അതിനുമുമ്പ് വേണ്ടത് കാശിയിലാണ് എന്നാണ്. അതിൽ നിന്ന് വ്യത്യസ്തനാണ് സായിബാബ. ആ ഒരു രീതിയിൽ ഞാൻ അങ്ങേരെ മാനിക്കും. ഞാൻ പുട്ടപർത്തിയിൽ പോയത് അതുകൊണ്ടൊന്നുമല്ല. എനിക്ക് വാസ്തവത്തിൽ അമൃതാനന്ദമയിയുടെ അവിടെയൊന്ന് പോയാൽ കൊള്ളാമെന്നുണ്ട്. ആളുകൾ പറഞ്ഞുകേട്ടാൽ മതിയോ നമുക്ക്? ഈ ലോകത്തിലുള്ളതിനെപ്പറ്റി ഒരു അഭിപ്രായം രൂപീകരിക്കാൻ Why don't we go and see it. മനോരമയെയും മാതൃഭൂമിയെയും ഭയന്ന് എനിക്ക് പോകാൻ പറ്റുന്നില്ല.

***അതു വെറുതെ പറയുകയാ, പാർട്ടിയെ പേടിച്ചാവും...***

അല്ല. പോകരുതെന്ന് ഉത്തരവായിട്ടില്ല. ഈ ചർച്ച പറ്റില്ല, ഇതിനു മറുപടി പറഞ്ഞു നടക്കാൻ വയ്യ എന്നു പിണറായി പറഞ്ഞു. മലയാലപ്പുഴയിൽ പോയതിനെപ്പറ്റി പിണറായി എന്നോടു പറഞ്ഞു പോയതിന്റെ കാര്യമെന്താണെന്ന് കൃത്യമായി മനസ്സിലായെന്ന്. വി.എസ്സിന് പിന്നീടേ മനസ്സിലായുള്ളൂ. വി.എസ്സിന് എന്നോടു വലിയ സ്നേഹമായിട്ടാണ്, 'ഭാര്യയ്ക്കുവേണ്ടി പോയതായിരിക്കും' എന്നു പറഞ്ഞത്. ഭാര്യയ്ക്കല്ല എനിക്കുവേണ്ടിത്തന്നെ പോയതാണ്. കാണാനായിട്ട്. എന്നുമാത്രമല്ല, അതിനെ എതിർക്കാനും പോയതാണ്. നേരിട്ട് കണ്ട് ബോധ്യപ്പെട്ടു വേണം ചെയ്യാൻ. പതിനായിരക്കണക്കിന് ആളുകൾ വിശ്വസിക്കുന്ന ഒരു ക്ഷേത്രത്തെപ്പറ്റിയും അവിടുത്തെ ആചാരങ്ങളെപ്പറ്റിയും വിമർശിക്കണമെങ്കിൽ നമ്മളതു കാണണം, ഉത്തമബോധ്യം ഉണ്ടാവണം.

***പുട്ടപർത്തിയിൽ പോയതും ഇങ്ങനെ മനസ്സിലാക്കാൻ വേണ്ടി മാത്രമാണോ?***

അതേ. കരുണാകരഗുരുവിനെ അവിടെ പോയി കണ്ടാൽ കൊള്ളാമെന്നുണ്ടായിരുന്നു. മനുഷ്യർ സമ്മതിക്കില്ലായെന്നുവച്ചാൽ എന്താ ചെയ്യുക.

***പാർട്ടിയിൽതന്നെ ചിലർക്ക് ഈ കാര്യത്തിൽ വിശ്വാസം പോരല്ലോ. വെറുതെ കാണാൻ പോകുന്നതാണെന്ന്.***

അങ്ങനെ വിശ്വസിക്കുന്നവരുണ്ട്, ഉള്ളുകൊണ്ട് ഞാൻ വിശ്വാസിയാണെ

ന്നു വിശ്വസിക്കുന്നവരും കണ്ടേക്കാം. അവർ പറയുന്നത് അതല്ല. പിജി അങ്ങനെ പോകുകയും, വിശ്വാസിയാണ് എന്നുള്ള വാർത്ത പരക്കുകയും ചെയ്താൽ അതിന് എതിരായിട്ടു പറഞ്ഞു പ്രചരിപ്പിക്കാൻ ഞങ്ങൾക്ക് വളരെ ബുദ്ധിമുട്ടുണ്ട് എന്നാണ് നിലപാട്. ഇ.എം.എസ്സ് മധുരമീനാക്ഷി ക്ഷേത്രത്തിൽ ഭാര്യയോടൊപ്പം പോയതു വിവാദമായി. ഭാര്യ ഇല്ലെങ്കിലും ഇതൊക്കെ കാണേണ്ടേ? മധുരമീനാക്ഷി ക്ഷേത്രം കാണാത്ത ഒരാൾ ഭാരതീയനാണ് എന്നു പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ. അത് കാണാൻ പോകാൻ പാടില്ലയെന്നു പറഞ്ഞാൽ എന്താണ് ചെയ്യുക. എനിക്ക് അറിഞ്ഞുകൂടാ.

*അന്ന് ഇ.എം.എസ് വിമർശകരോട് എന്തു പറഞ്ഞു?*

ഇ.എം.എസ് എൻെറയത്രപോലും വറീഡ് അല്ലായിരുന്നു. അതങ്ങനെയൊക്കെ പറയും. ഞാൻ ഭാര്യയെ കാണിക്കാൻ കൊണ്ടുപ്പോയി. അവർക്ക് അവിടെ തൊഴണമെന്ന് പറഞ്ഞു. അതുമാത്രമേയുള്ളോ? അല്ല എനിക്ക് അത് കാണണമെന്നുമുണ്ടായിരുന്നു എന്നു പറഞ്ഞു.

*പുല്ലുവഴിക്കാരനല്ലേ, മലയാറ്റൂർ മല കയറിയിട്ടില്ലേ?*

ഞാൻ മലയാറ്റൂർ പള്ളിയിൽ പോയിട്ടുണ്ട്. ഞാൻ പോയസമയത്ത് പത്രക്കാർ കണ്ടില്ലായിരിക്കും. കുരിശുമല കയറിയിട്ട് അതിൻെറ മുകളിൽ പോയിട്ടുണ്ട്. അതുപോലെ സെൻറ് തോമസ് മൗണ്ട്, മൈലാപ്പൂരിൽ. എനിക്ക് വളരെ താല്പര്യമുള്ളതാണ് ഭോപ്പാലിനടുത്തുള്ള സാഞ്ചി. അതുപോലെ നാലന്ദ. നളന്ദയെന്നാണ് മലയാളത്തിൽ. നാലന്ദയെന്നാണ് ശരി. നാലന്ദയിൽ പോകുന്നതും മധുര മീനാക്ഷി ക്ഷേത്രത്തിൽ പോകുന്നതും ശ്രീപത്മനാഭൻെറ അവിടെ പോകുന്നതും തമ്മിൽ എന്താണ് വ്യത്യാസം എന്ന് എനിക്ക് അറിഞ്ഞുകൂടാ. പക്ഷേ പിണറായിയോട് ഞാൻ സംസാരിച്ചപ്പോൾ പറഞ്ഞത് നമുക്ക് വേറൊരുപാട് കാര്യങ്ങൾ ചർച്ച ചെയ്യാനും വാദപ്രതിവാദം ചെയ്യാനുമുണ്ട്. ആളുകൾ അതൊക്കെ കളഞ്ഞിട്ട് ഈ കാര്യത്തെപ്പറ്റി ചർച്ച തുടങ്ങി. എന്തിനാണ് ഇത് എന്നാണ്. ഞാനെന്തു ചെയ്യും? അമൃതാനന്ദമയിയെ ഞാൻ കണ്ടിട്ടില്ല. The whole method of her operation, the size of her establishment, how she runs it or her people run it ഇതൊക്കെ എനിക്ക് കണ്ടാൽ കൊള്ളാമെന്നുണ്ട്.

*ഇനി അവരെ കണ്ടു കഴിഞ്ഞാൽ അവരുടെ ചൈതന്യം കൊണ്ട് ഒരു പരിവർത്തനം ഉണ്ടായാലോ?*

ഉണ്ടാകുകയാണെങ്കിൽ ഉണ്ടാകട്ടെ. ഞാനിപ്പോൾ എന്തു ചെയ്യാനാണ്. അത് ഉണ്ടാകാനുള്ള അത്രയും വിനയം എനിക്കില്ല. എനിക്ക് അവരെ അനുഗ്രഹിക്കാൻ തോന്നും. അവരെക്കാൾ വിവരമുണ്ട് എനിക്ക് എന്നാണ് ബോധ്യം. അതിനും അപ്പുറം അവർ സ്വാധീനിക്കുകയാണെങ്കിൽ സ്വാധീനിച്ചു, അത്രതന്നെ.

*ഈ പാർട്ടിക്കാർ ഇങ്ങനെ പറയുമ്പോൾ അതിന് അപ്പുറം പോകാൻ ഒരു മടി, ഇത്രയും സീനിയറായ നേതാവായിട്ടും. അതും നിസ്സാര കാര്യത്തിന്...*

പി. ഗോവിന്ദപ്പിള്ളയുടെ പേഴ്സണൽ ഹാബിറ്റ്സും താല്പര്യങ്ങളും ലോകം മുഴുവൻ എപ്പോഴും ചർച്ച ചെയ്തുകൊണ്ടിരിക്കാൻ ഒക്കുമോ. ഞങ്ങളുടെ ഉത്തരവാദിത്തമുള്ള ഒരാളാണെന്നതാണ് പാർട്ടിക്കാർ പറയുന്നത്.

*നമ്മുടെ വ്യക്തിത്വത്തെ ഒരു പ്രസ്ഥാനത്തിനായി എത്രത്തോളം ബലികഴിക്കണം എന്നൊരു പ്രശ്നമുണ്ട് ഇതിൽ.*

> **വാസ്തവത്തിൽ അമൃതാനന്ദമയിയുടെ ആശ്രമത്തിലൊന്ന് പോയാൽ കൊള്ളാമെന്നുണ്ട്. ഈ ലോകത്തിലുള്ളതിനെപ്പറ്റി ഒരു അഭിപ്രായം രൂപീകരിക്കാൻ ആളുകൾ പറഞ്ഞുകേട്ടാൽ മതിയോ നമുക്ക്? മനോരമയെയും മാതൃഭൂമിയെയും ഭയന്ന് എനിക്കു പോകാൻ പറ്റുന്നില്ല.**

അവർക്ക് ഒരു ശല്യമുണ്ടാക്കാതിരിക്കാൻ ഒരു അഡ്ജസ്റ്റുമെൻറ് ചെയ്യുന്നുവെന്നല്ലേയുള്ളൂ. പാർട്ടി കമ്മറ്റികളിൽ മതത്തോടുള്ള മനോഭാവം പറഞ്ഞസമയത്ത്, മതത്തോടുള്ള അന്ധമായ എതിർപ്പാണ് ഭൗതികവാദം എന്നു ചിലർ പറഞ്ഞപ്പോൾ ഞാൻ പറഞ്ഞു: സഖാക്കളേ, ഭൗതികവാദത്തേപ്പറ്റിയുള്ള എൻെറ പാർട്ടിക്ലാസ്സുകൾ ഒന്ന് അറ്റൻഡു ചെയ്തിട്ട് പറഞ്ഞാൽ മതി. നിങ്ങൾ എനിക്കു തുല്യരാണ്. നിങ്ങളും സ്റ്റേറ്റ് കമ്മിറ്റി മെമ്പറാണ്. പക്ഷേ നിങ്ങൾ പറയുന്നതും മാർക്സു പറഞ്ഞതുമായിട്ട് യാതൊരു ബന്ധവുമില്ല. എനിക്ക് അതിനെപ്പറ്റി കൂടുതൽ ചർച്ച ചെയ്യാൻ ആഗ്രഹമില്ല. ദയവായി മാർക്സും ഏംഗൽസും ചെയ്തതിൽ നിന്നും പറഞ്ഞതിൽനിന്നും നിങ്ങൾ മാർക്സിസം പഠിക്കണം. നിങ്ങളുടെ ശത്രുക്കൾ പറയുന്നതിൽ നിന്നല്ല നിങ്ങൾ മാർക്സിസം പഠിക്കേണ്ടത്. നിങ്ങൾ മതത്തിന് എതിരാണെന്ന് ശത്രുക്കൾ പറഞ്ഞപ്പോൾ 'നമ്മൾ എതിരുതന്നെ.' എന്നുപറയുന്ന ആ തരത്തിലല്ല വേണ്ടത്. ഞാൻ പണ്ടേ കമ്മിറ്റിയിൽ പറ ഞ്ഞതാണ്.

*അപ്പോൾ ഏതൊക്കെ കാര്യത്തിലാണ് മനസ്സുമുഴുവൻ പാർട്ടിക്കു കൊടുക്കാത്തത്? രണ്ടുമൂന്ന് സന്ദർഭങ്ങൾ എങ്കിലും ഉണ്ട് ഓർമയിൽ. ടിയാനൻമെൻ സ്ക്വയർ സംഭവത്തിൻെറ കാര്യം, പുട്ടപർത്തിയിൽ പോയത്...*

ടിയാനൻ മെൻ സ്ക്വയർ സംഭവത്തെപ്പറ്റി പാർട്ടി പറയുന്നതിലും അന്നത്തെ ചൈനീസ് പാർട്ടിയുടെ ലൈനിലും, കുറെയേറെ സത്യമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. പക്ഷേ ആത്യന്തികമായി വയലേഷൻ ഓഫ് ഹ്യൂമൻ റൈറ്റ്സ് ഉണ്ട്. നമ്മുടെ കമ്യൂണിസ്റ്റ് പ്രസ്ഥാനം മനുഷ്യാവകാശങ്ങളുടെ ലംഘനത്തിനു കൂട്ടുനിൽക്കാൻ പാടില്ല. ഇടക്കാലത്ത് വിട്ടുപോയ അതിൻെറ റീ അസേർഷനിലേക്ക് പാർട്ടി പൊയ്ക്കൊണ്ടിരിക്കുമ്പോൾ ഈ ചെയ്തതിന് നിഷേധാത്മകമായ ഫലങ്ങളെ കാണും. ക്രിയാത്മകമായ ഫലങ്ങളെക്കാൾ നിഷേധാത്മകമാണ്. Minus points are much more than plus points എന്നുതന്നെയാണ് എൻെറ ഇപ്പോഴത്തെയും വിശ്വാസം.

*പാർട്ടി എങ്ങനെയാണ് ആ അഭിപ്രായത്തെ കണ്ടത്?*

ചൈനീസ് കമ്യൂണിസ്റ്റ് പാർട്ടിയുടെ ഭരണത്തെയും അവിടുത്തെ വ്യവസ്ഥയേയും അട്ടിമറിക്കാനുള്ള ഒരു ശ്രമത്തെ നമുക്ക് പരസ്യമായി അനുകൂലിക്കാൻ സാധ്യമല്ല. അതുകൊണ്ട് സഖാവിനേ പോലെ ഒരാൾ പരസ്യമായി പറയേണ്ട. ഒന്നും മിണ്ടാതെ ഇരുന്നു കൊള്ളൂ. എന്നു പറഞ്ഞു.

*ശാസന, അങ്ങനെയൊന്നും ഉണ്ടായില്ലേ?*

ശാസന ഇതുതന്നെ.

*പി.ജിയെ ഏതൊക്കെ കാര്യത്തിലാണ് പാർട്ടി ഇങ്ങനെ തിരുത്തിയിട്ടുള്ളത്.*

ഒരുപാട് കാര്യങ്ങളുണ്ട്. പരിസ്ഥിതി ഉൾപ്പെടെ.

*പരിസ്ഥിതി ശാസ്ത്ര സാഹിത്യപരിഷത്തിൻെറ കൂടെ സൈലൻറ് വാലി പ്രശ്നത്തിൽ നിലപാട് എടുത്തപ്പോൾ അല്ലേ?*

സൈലൻറ് വാലിയിൽ ഇപ്പോൾ ഞാൻ ജയിച്ചു നിൽക്കയല്ലേ പതുക്കെ പതുക്കെ പാർട്ടി ഈ പ്രശ്നത്തിലേക്കു വന്നു. ഇപ്പോൾ ഡി.വൈ.എഫ്.ഐക്കാർ അതുതന്നെ രാഷ്ട്രീയ പ്രശ്നമായിട്ട് എടുത്തിരിക്കുകയല്ലേ. പത്തുവർഷം മുമ്പ് എർത്തു സമ്മിറ്റിനുശേഷം ഏ.കെ.ജി. സെൻററിൻെറ ആഭിമുഖ്യ

ത്തിൽതന്നെ സെമിനാർ നടത്തുകയും ഇ.എം.എസ്. ഉൾപ്പെടെയുള്ള ആളുകൾ പരിസ്ഥിതി സംരക്ഷണത്തിന്റെ രാഷ്ട്രീയ വശങ്ങളെപ്പറ്റി പറയുകയും ചെയ്തു. പക്ഷേ പരിസ്ഥിതി സംരക്ഷണം മൗലികവാദമായി വളർന്നുകഴിഞ്ഞാൽ എല്ലാ വികസനപ്രവർത്തനത്തിനും തകരാറാകും എന്നുള്ള പോയിന്റും വച്ചുകൊണ്ട് ഏകദേശം ഒരു മധ്യമാർഗത്തിൽ ആക്കിവച്ചിരിക്കുകയാണ്. അതോടുകൂടി പരിസ്ഥിതി സംരക്ഷണത്തെപ്പറ്റി ഞങ്ങൾക്കൊക്കെ പറയാമെന്നായിട്ടുണ്ട്. എന്നുമാത്രമല്ല, ഇപ്പോൾ ഞാൻ തയ്യാറാക്കിക്കൊണ്ടിരിക്കുന്ന ലേഖനംതന്നെ, മാർക്സിസവും പരിസ്ഥിതി സംരക്ഷണവും ആണ്. പരസ്യമായിട്ട് പാർട്ടി പത്രത്തിൽ തന്നെ എഴുതാൻ പോകുകയാണ്.

***മന്നം മൗലികവാദിയാണെന്ന് പറഞ്ഞിട്ട്, എതിർപ്പുണ്ടായെങ്കിലും പിൻവലിക്കാൻ തയ്യാറായില്ല അല്ലേ?***

ഞാൻ പിൻവലിച്ചില്ല. എന്നോടു പിൻവലിക്കാൻ പറഞ്ഞുമില്ല.

***ദേശാഭിമാനിയിലെ ഖേദപ്രകടനം പി.ജി അറിയാതെ ആയിരുന്നോ?***

അല്ലല്ല. ഖേദം എന്നുവച്ചാൽ, വളരെ പരിമിതമായ രീതിയിൽ... ഞാൻ പറഞ്ഞത് ആവർത്തിച്ചില്ല എന്നേയുള്ളൂ. ഞാൻ പറഞ്ഞതിനെ ന്യായീകരിച്ചില്ലായെന്നതുതന്നെ ഒരു ജാതി കറക്ഷൻ പോലെയാണല്ലോ.

***നക്സലൈറ്റ് ആയിരിക്കെ കെ. വേണുവിന് വീട്ടിൽ സംരക്ഷണം കൊടുത്തതും പ്രശ്നമായില്ലേ. ഒരു ഘട്ടത്തിൽ പിജിയെ ഭീകരവാദിയെന്നുവരെ കരുതിയിരുന്നവർ പാർട്ടിയിൽ ഉണ്ടായിരുന്നു അല്ലേ?***

അവിടെയുണ്ടായിരുന്നു.

***അത് ഏതു കാലഘട്ടത്തിലാണ്?***

നക്സൈലറ്റ്സിന്റെ കാലഘട്ടത്തിൽ. മിക്ക നക്സലൈറ്റുകളുമായിട്ട് എനിക്ക്, മതാചാര്യന്മാരുമായിട്ടുമൊക്കെ ഉള്ളപോലെ അടുപ്പമാണ്. എന്റെ ഗുണമാണോ എന്തോ.... മിക്ക നക്സലൈറ്റുകളും എന്റെ ക്ലോസ് ഫ്രണ്ട്സാണ്. ഇപ്പോൾ കുന്നിക്കൽ നാരായണൻ, വളരെയടുത്ത ഫ്രണ്ടാണ്. കുന്നിക്കൽ നാരായണന്റെ മകൾ അജിതയെ കൊച്ചായിരുന്നപ്പോൾ മുതൽ എനിക്കറിയാം. കാരണം ഞാൻ ബോംബെയിൽ പഠിക്കുമ്പോൾ കുന്നിക്കൽ നാരായണൻ അവിടെയുണ്ടായിരുന്നു-1948-ൽ. അന്നുമുതൽക്കേ കുന്നിക്കൽ നാരായണൻ എന്റെ ഫ്രണ്ടാണ്. ഞാൻ അവരുടെ വീട്ടിൽ പോകാറുണ്ട്. അതുപോലെതന്നെ വർഗീസ് എന്റെ വളരെ ക്ലോസ് ഫ്രണ്ടായിരുന്നു. ഇപ്പോൾ കാണാറില്ലെങ്കിലും രാവുണ്ണിയായിട്ട് വലിയ അടുപ്പമായിരുന്നു. രാവുണ്ണി മദ്രാസിൽ പാർട്ടിയുടെ സെക്രട്ടറിയായിരുന്നപ്പോൾ ഞാൻ എപ്പോൾ മദ്രാസിൽ ചെന്നാലും എനിക്കുവേണ്ട സഹായങ്ങളൊക്കെ ചെയ്തുതന്നിരുന്നയാളാണ്. ഇതുപോലെ കെ.എൻ. രാമചന്ദ്രനുമായിട്ട് നല്ല ബന്ധമാണ്. രാമചന്ദ്രൻ കഴിഞ്ഞദിവസവും എന്നെ കാണാൻ വന്നിരുന്നു. വീട്ടിൽ വന്നിരുന്നു. വീട്ടിൽ വന്നാൽ കുഴപ്പമുണ്ടോ പി.ജീ എന്ന് എന്നോടു ചോദിച്ചു. ഒരു കുഴപ്പവുമില്ല ഇഷ്ടം പോലെ വന്നോളൂ എന്നു പറഞ്ഞു.

***കെ. വേണുവുമായി ഇപ്പോഴും അടുപ്പത്തിലാണോ?***

വേണുവുമായിട്ട് ഇപ്പോഴും വളരെ അടുപ്പമാണ്. എങ്കിലും വേണുവിനെപ്പറ്റി രാമചന്ദ്രനെപ്പറ്റിയൊക്കെയുള്ള മതിപ്പുപോലുമില്ല ഇപ്പോൾ.

***നക്സ്ലൈറ്റുകളോട് ഒരു സഹാനുഭൂതി ഇപ്പോഴും...***

അത് എന്താണെന്നുവച്ചാൽ ഞാൻ നേരത്തെ പറഞ്ഞതുതന്നെ. എനിക്ക് ഏറ്റവും മതിപ്പ് കുറവുള്ള ആളുകളിൽപ്പെട്ട ഒരാളായിരുന്നു ജയറാം പടിക്കൽ എങ്കിലും ജയറാം പടിക്കൽ എന്നെപ്പറ്റി നടത്തിയ ഒരു അസസ്സ്മെന്റ് എന്നെ വളരെ ആകർഷിച്ചു.

> **കുന്നിക്കൽ നാരായണൻ എന്റെ ഫ്രണ്ടാണ്. വർഗീസ് എന്റെ വളരെ ക്ലോസ് ഫ്രണ്ടായിരുന്നു. രാവുണ്ണിയുമായിട്ട് വലിയ അടുപ്പമായിരുന്നു. വീട്ടിൽ വന്നാൽ കുഴപ്പമുണ്ടോ പിജീ എന്ന് കെ.എൻ. രാമചന്ദ്രൻ ചോദിച്ചു. ഒരു കുഴപ്പവുമില്ല, ഇഷ്ടംപോലെ വന്നോളൂ എന്നു പറഞ്ഞു.**

***എന്തായിരുന്നു അത്?***

എന്നെ അടിയന്താരാവസ്ഥ കാലത്ത് ഇയാൾ പിടിച്ചുകൊണ്ടുപോയി, ചോദ്യം ചെയ്തു. നാലുദിവസം ചോദ്യം ചെയ്തു. അച്യുതമേനോൻ ഇടപെട്ടതുകാരണം ഇടി കിട്ടിയില്ല. എല്ലാ ദിവസവും വൈകുന്നേരം എന്നെ വിളിക്കും. പണിക്കേഴ്സ് ലൈനിലെ ഇടി ഓഫീസിൽ. പൊലീസുകാർ ഇവിടെ നിൽക്കും, ഞാൻ പുറത്തേക്ക് പോകാതെ. ആരൊക്കെയാണ് എന്നെ കാണാൻ വരുന്നത് എന്നൊക്കെ അറിയാനായിട്ട്. ഉച്ചയ്ക്കുമുമ്പ്, രണ്ടോ മൂന്നോ മണിക്കൂർ, ഉച്ചയ്ക്കുശേഷം ഒരഞ്ചാറു മണിക്കൂർ വീതം ചോദ്യങ്ങൾ ചോദിക്കും. അയാൾ എന്നോടു പറയുന്നത് എന്താണെന്നുവച്ചാൽ: "ഗോവിന്ദപ്പിള്ളേ, ഞാനൊരു സ്റ്റേറ്റ്മെന്റ് നടത്തുകയാണ്. നിങ്ങൾ എല്ലാക്കാലത്തും ഏതൊക്കെ പാർട്ടിയിലായാലും ഏതൊക്കെ പ്രസ്ഥാനത്തിലായാലും അതിലെ തീവ്രവാദി ഗ്രൂപ്പിലാണ് നിന്നിട്ടുള്ളത്. അതിന് തെളിവ് എന്താണെന്നു ചോദിച്ചാൽ, കോൺഗ്രസിലായിരുന്ന സമയത്ത് അതിലെ തീവ്രവാദിഗ്രൂപ്പായതുകൊണ്ടാണല്ലോ കമ്യൂണിസത്തിലേക്ക് മാറിയത്. കമ്യൂണിസത്തിലായതിനുശേഷം നിങ്ങൾ ഗാന്ധിയനായിരുന്നു. ആഗമാനന്ദന്റെ ശിഷ്യനായിരുന്നു. ഇങ്ങനെയൊക്കെയായപ്പോൾ ആളുകളുടെ വിചാരം നിങ്ങൾ വളരെ ശുദ്ധഗതിക്കാരനും സാധുവുമാണെന്നാണ്. പക്ഷേ കമ്യൂണിസ്റ്റ് പാർട്ടിയിൽ നിങ്ങൾ ബി.ടി.ആറിന്റെ ഗ്രൂപ്പിലായിരുന്നു. പ്രത്യേകിച്ച് നിങ്ങൾ ബോംബെയിൽ ജയിലിൽ കിടന്ന സമയത്ത്. ബി.ടി.ആറിന്റെ ഗ്രൂപ്പിൽ ചേർന്ന് ഡാങ്കേ, അജയ്ഘോഷ് മുതലായിട്ടുള്ള മിതവാദികളെ അതിശക്തിയായിട്ട് എതിർത്ത്..."

സത്യമാണത്. ഞങ്ങളെപ്പോലെയുള്ള ചെറുപ്പക്കാരൊക്കെയന്ന് ബി.ടി.ആർ ഗ്രൂപ്പിലായിരുന്നു. അതുകൊണ്ട് അന്നത്തെ പാർട്ടി കോൺഗ്രസ്സിന്റെ കൽക്കട്ട തീസിസ്സ് എന്നു പറയുന്നതിന്റെയൊക്കെ അനുകൂലികളായിരുന്നു അതിശക്തിയായിട്ട് അവസാനം വരെ. പിന്നീട് തിരഞ്ഞെടുപ്പിൽ നിന്ന് ജയിച്ചതിനുശേഷവും കമ്യൂണിസ്റ്റ് പാർട്ടിയിലെ ടി.വി. തോമസ് തുടങ്ങിയ മിതവാദികളെ എതിർത്തു എം.എൻ. ഗോവിന്ദൻ നായർ ആദ്യം തീവ്രവാദിയായിരുന്നു. വാസ്തവത്തിൽ പിൽക്കാലത്ത് സി.പി.എം. ആയ ആളുകളുമായിട്ടായിരുന്നു അങ്ങേർക്ക് കൂടുതൽ അടുപ്പം. ചില പ്രത്യേക പരിതസ്ഥിതിയിൽ അങ്ങേർ അവസാനം അപ്പുറത്തുപോയി. സ്വാർത്ഥതയ്ക്കല്ല, അതാണ് പ്രായോഗികം എന്നു കണക്കാക്കിയായിരിക്കും. 'അപ്പോൾ പാർട്ടി പിളർന്ന സമയത്ത് തീർച്ചയായും പല കാരണങ്ങളാലും നിങ്ങൾ ഉറച്ചു നിൽക്കേണ്ടിയിരുന്നത് സിപിഐയുടെ കൂടെയായിരുന്നു എന്നു ജയറാം പടിക്കൽ പറഞ്ഞു. കാരണം നിങ്ങളുടെ ഏറ്റവും കൂടുതൽ അടുപ്പക്കാരായിരുന്ന 1957-ലെ നിയമസഭയിലെ ജിഞ്ചർ ഗ്രൂപ്പ്. വെളിയം, കല്യാണകൃഷ്ണൻ നായർ, എൻ. ചന്ദ്രശേഖരൻ നായർ, എൻ. രാജഗോപാലൻ നായർ ഇവരൊക്കെ എം.എന്നിന്റെ കൂടെ പോയി. പിന്നെയുള്ളത് എം.എന്നായിരുന്നു. എം.എൻ നിങ്ങളുടെ ഒരു രക്ഷാകർത്താവ്. നിങ്ങളുടെ വിവാഹം നടത്തിത്തന്നു. നിങ്ങളോടു

ള്ള സ്നേഹം കൊണ്ടാണ് അങ്ങേരുടെ അനന്തിരവളായ രാജമ്മയെ വിവാഹം ചെയ്തു തന്നത്. പിന്നെ നിങ്ങളുടെ ഏറ്റവും വലിയ ഇഷ്ടക്കാരൻ പി.കെ. വി. നിങ്ങൾ തമ്മിലുള്ള സ്നേഹത്തിന്റെ ഫലമായിട്ടാണ് പി.കെ.വി നിങ്ങളുടെ സഹോദരിയെ വിവാഹം കഴിച്ചത്. അവരൊക്കെ ആ ഭാഗത്തു പോയപ്പോൾ നാചറലായിട്ട് നിങ്ങൾ പോകേണ്ടത് അവിടെയായിരുന്നു. എന്നാൽ നിങ്ങൾ പോയതോ ഈ ഭാഗത്താണ്. അവിടെ തീവ്രവാദി. ഈ പാർട്ടിയിൽ വന്നതിനുശേഷം ഇ.എം. എസ്സും ഏ.കെ.ജിയും ആയിട്ട് വളരെ പേഴ്സണലായ അടുപ്പമായിരുന്നു. ഏ.കെ.ജിയ്ക്കുവേണ്ടി ലേഖനങ്ങളൊക്കെ എഴുതികൊടുത്തു. ഏ.കെ.ജിയും ഇ.എം.എസ്സും വീട്ടിൽ വരാറുണ്ട്. ഇ. എം.എസ്സ് വളരെ ചുരുക്കമേ മറ്റുള്ളവരുടെ വീട്ടിൽ പോകാറുള്ളു. ഏ.കെ.ജി പിന്നെ എല്ലാവരുടെ വീട്ടിലും പോകും. എന്റെ വീട്ടിലും വന്നു. അതിൽ പ്രത്യേകതയൊന്നുമില്ല. അപ്പോൾ അത്തരത്തിലായിരുന്നു. എന്നിട്ടും നിങ്ങൾ അവരുടെ ഭാഗത്തല്ല. സിപിഎമ്മിൽതന്നെ വീണ്ടും ഒരു തീവ്രവാദി ഗ്രൂപ്പുണ്ടായപ്പോൾ അവരുമായിട്ടായിരുന്നു നിങ്ങളുടെ അടുപ്പം. നക്സ്ലൈറ്റുകളുമായിട്ട്. അതുകൊണ്ട് അവരൊക്കെ നിങ്ങളുടെ സുഹൃത്തുക്കളാണ്. അവരെ നിങ്ങൾ അനുകൂലിച്ചിരുന്നു. എന്നുമാത്രമല്ല. പാർട്ടി കോൺഗ്രസിൽതന്നെ ചൈനീസ് പക്ഷമായിട്ട് നിന്ന ആളുകളാണ് പി. സുന്ദരയ്യാ മുതലായവർ. ഇ.എം.എസ് ആയിരുന്നില്ല. സുന്ദരയ്യാ, ഏ.കെ.ജി പിന്നെ ചാത്തുണ്ണി മാഷ്. ചാത്തുണ്ണി മാഷ് പിന്നീട് വലിയ മിതവാദിയായെങ്കിലും ഈ ഗ്രൂപ്പിലായിരുന്നു. നിങ്ങൾ അവരുമായിട്ടായിരുന്നു ഏറ്റവും അടുപ്പം. അതുകഴിഞ്ഞിട്ട് വേണുവുമായിട്ടുള്ള ബന്ധം. കുന്നിക്കൽ നാരായണനുമായിട്ടുള്ള ബന്ധം. അജിതയുമായിട്ടുള്ള പരിചയം ഇതൊക്കെ നോക്കുമ്പോൾ കൺസിസ്റ്റൻറാണ്. അതുകൊണ്ട് ഞാനിപ്പോൾ പറയുകയാണ്, നിങ്ങൾ മാർക്സിസ്റ്റ് പാർട്ടിയ്ക്കകത്ത് നക്സ്ലൈറ്റുകളുടെയും തീവ്രവാദികളുടെയും ഒരു ഏജൻറാണ്. ഒന്നുകിൽ ആദർശശുദ്ധിയുടെ അടിസ്ഥാനത്തിൽ, നിങ്ങളുടെ ആദർശം അതാണ് എന്നും വരാം. അല്ല മറ്റു ചില താല്പര്യങ്ങളെ മുൻ നിർത്തി അവർക്കുവേണ്ടി പണിയെടുക്കുകയാണെന്നും വരാം. അത് ഏതാണെന്ന് എനിക്ക് അറിഞ്ഞുകൂടാ. ഏതാണു ശരിയെന്ന് പടിക്കൽ ചോദിച്ചു.

*അപ്പോൾ പി.ജിയുടെ ജീവചരിത്രം ഏറ്റവും നന്നായിട്ട് വിവരിച്ചത് ജയറാം പടിക്കലാണ്.*

ജയറാം പടിക്കലാണ്. ഞാൻ ചോദിച്ചു ജയിലിലെ കാര്യങ്ങളൊക്കെ എങ്ങനെയാണ് മനസ്സിലായത്. ജയിലിൽ അജയ്ഘോഷുണ്ടായിരുന്നു ബോംബെ ജയിലിൽ. ബോംബെ കഴിഞ്ഞിട്ട് പൂനയിൽ, പിന്നീട് ബറോഡ ജയിലിൽ. പൂനയിൽ ഗാന്ധികിടന്ന ജയിലിൽ. അവിടെ നേതാക്കന്മാർ അജയഘോഷ്, എസ്.എസ്. മിറാജ്കർ, എസ്. വി. ഘാട്ടേ, എ.എസ്.ആർ.ചാരി തുടങ്ങിയവരൊക്കെയുണ്ട്. ബാൽരാജ് സാഹ്നിയും ഉണ്ടായിരുന്നു. ഇവരൊക്കെയുണ്ടായിരുന്നെങ്കിലും ബി.ടി.ആർ ഗ്രൂപ്പിലായിരുന്നില്ല. ഞങ്ങൾ പാർട്ടിയ്ക്കകത്ത് ചർച്ച വരുമ്പോൾ ആ ഭാഗത്തായിരുന്നു, പടിക്കലിന്റെ കൈയിൽ ഇതിന്റെ ഡോക്യുമെൻറ്സൊക്കെയുണ്ട്. എന്നെ കാണിച്ചു. അവിടെ നടന്ന ചർച്ചയുടെ റിപ്പോർട്ടുകൾ. ഏതു തർക്കം വരുമ്പോഴും അയാൾ ഉടനെതന്നെ മേശവലിപ്പ് എടുത്തിട്ട് കടലാസ് കാണിച്ചുതരും. ഈ ഒരു സ്ട്രീക്കുണ്ടല്ലോ- പലതരത്തിലും എന്നെ അവിശ്വസിക്കുവാനുള്ള കാരണങ്ങളാണ് സിപിഎം ലീഡർഷിപ്പിനുണ്ടായിരുന്നത്, എങ്കിലും അവരാണ് ആദ്യമായി ദേശാഭിമാനി പിടിച്ചടക്കി കഴിഞ്ഞപ്പോൾ ചീഫ് എഡിറ്ററായിട്ട് എന്നെ നിയമിച്ചത്. അതുവരെ പത്രപ്രവർത്തനം യാതൊന്നും അറിഞ്ഞുകൂടാ. എഴുതുകയും വായിക്കുകയും ഒന്നുമല്ലല്ലോ പത്രപ്രവർത്തനം.

**കൃഷ്ണപിള്ളയാണ് ഇ.എം. എസ്സിനെത്തന്നെ പാർട്ടിയിൽ കൊണ്ടുവന്നതെന്നു പറയാം. കമ്യൂണിസ്റ്റ് പാർട്ടി സ്ഥാപിച്ചവരുടെ പേരുകളുടെ കൂട്ടത്തിൽ തന്റെ പേരിനേക്കാൾ മുമ്പേ കൃഷ്ണപിള്ളയുടെ പേരു പറയണം എന്ന് ഇ.എം. എസ് പറയുമായിരുന്നു.**

*വേണുവിനെപ്പറ്റി പടിക്കലിനോട് എന്തു പറഞ്ഞു?*

അയാൾക്ക് വേണ്ടതൊന്നും പറഞ്ഞുകൊടുത്തില്ല. ഈ മുറിയിലാണ് വേണു താമസിച്ചിരുന്നത്. ഞാൻ പറഞ്ഞു, ഈ കേരളത്തിൽ ഗവൺമെൻറുകൾ വന്നും പോയുമിരിക്കും. പാർട്ടികളും പല കൂട്ടുകെട്ടുകളും കൂട്ടുപിരിവുകളുമുണ്ട്. ചില സമയത്ത് ചീട്ടുകളിയിൽ തുരുപ്പ് തള്ളിപ്പോയിക്കഴിഞ്ഞാൽ അവസാനം തുരുപ്പിന്റെ ഏഴാംകൂലിയ്ക്ക് പിടികിട്ടും. ഏഴാംകൂലി ഗുലാനെ വെട്ടാനാണ്. അതുപോലെ ചിലപ്പോൾ ഞാനും ഒരു മന്ത്രിയായേക്കാം. എന്നെങ്കിലും. പക്ഷേ എങ്കിൽപോലും, ആ മന്ത്രിയായൽപോലും രാഷ്ട്രീയമായ കാരണങ്ങൾകൊണ്ട് ഒളിവിൽ താമസിക്കേണ്ടിവരുകയോ പീഡനത്തിന് വിധേയനാകേണ്ടിവരുകയോ ചെയ്യുന്ന ഒരാളെ ഞാൻ ഒരിക്കലും വഞ്ചിക്കുകയില്ല. എന്റെ ഉദ്യോഗസ്ഥന്മാർക്ക് പറഞ്ഞുകൊടുക്കില്ല അതു വേറൊരു മൊറാലിറ്റിയാണ്. ആ മൊറാലിറ്റി മിസ്റ്റർ പടിക്കൽ നിങ്ങൾക്ക് മനസ്സിലാകുകയില്ല. I considered this a typical type of political and even revolutionary morality. നമുക്ക് എതിരായ രാഷ്ട്രീയം, നമ്മൾ യോജിക്കാത്ത രാഷ്ട്രീയം അവരെയൊക്കെ ഒറ്റുകൊടുത്താൽ കുഴപ്പമില്ലെന്നും, നമുക്ക് അനുകൂലമായ രാഷ്ട്രീയ നിലപാടെടുക്കുന്നവരെ മാത്രമേ ഒറ്റുകൊടുക്കാതിരിക്കാവൂ, എന്നും അതല്ല ശരി. രാഷ്ട്രീയകാരണത്തിനാണ് എങ്കിൽ ചെയ്യാൻ പാടില്ല. നിങ്ങളുടെ ഈ തത്വശാസ്ത്രങ്ങൾ ഒന്നും റഷ്യയിൽ കണ്ടില്ലല്ലോ എന്നു പറഞ്ഞു. റഷ്യയിൽ നടക്കുന്ന എല്ലാ കാര്യങ്ങളെയും അനുകൂലിക്കുന്ന ആളല്ല ഞാൻ. ഉദാഹരണത്തിന് ഒരു മിനിമം രീതിയിൽ ബൂർഷ്വാസിയേ എതിർക്കുന്നതും ബൂർഷ്വാ അട്ടിമറികളെ എതിർക്കാൻ വേണ്ടി ചില സ്വാതന്ത്ര്യങ്ങൾ കുറയ്ക്കുന്നതും എനിക്ക് മനസ്സിലാക്കാൻ കഴിയും. പക്ഷേ പൂർണമായിട്ട് പൗരസ്വാതന്ത്ര്യം നിഷേധിക്കുന്ന കാര്യം, നിയമത്തിന്റെ മുമ്പിൽ സമത്വം അനുവദിക്കാത്തകാര്യം പ്രത്യേകിച്ച് തങ്ങൾക്ക് ഇഷ്ടമല്ലാത്ത പുസ്തകങ്ങൾ നിരോധിക്കുന്ന കാര്യം എനിക്ക് അനുകൂലിക്കാൻ കഴിയില്ല. പാസ്റ്റർനാക്കിന്റെ പുസ്തകങ്ങൾ നിരോധിച്ചതും പാസ്റ്റർനാക്കിന് നോബൽ സമ്മാനം സ്വീകരിക്കാൻ അനുവാദം കൊടുക്കാത്തതും അന്നുതന്നെ ഞാൻ എതിർത്തിട്ടുണ്ട്.

*അലക്സാണ്ടർ സോൾഷെനിറ്റ്സിന്റെ കാര്യത്തിലും ഈ എതിർപ്പ് പ്രകടിപ്പിച്ചോ?*

അത് പിന്നീടാണ്. സോൾഷെനിറ്റ്സിനെ എനിക്കു കുറച്ച് വെറുപ്പായിരുന്നു. പാസ്റ്റർനാക്ക് വളരെ ശുദ്ധനായ മനുഷ്യനായിരുന്നു. നല്ല ഒരു കവിയും. യാതൊരു വിധത്തിലും ദോഷം പറയാനില്ല. പക്ഷേ സോൾഷെനിറ്റ്സൻ ഒരുപാട് കാശുണ്ടാക്കിയ ആളാണ്, സോവിയറ്റ് യൂണിയനെതിരെ വർത്തമാനം പറഞ്ഞ്. സോൾഷെനിറ്റ്സിന്റെ കാര്യം അങ്ങേര് ചോദിച്ചു: നിരോധിക്കാൻ ശ്രമിച്ചത് ശരിയാണെന്ന് തോന്നുന്നില്ല പക്ഷേ I don't have that

much sympathy for him as I have for Pasternak. എങ്കിലും എന്നോടു കൃത്യമായി ഒരാൾ ചോദിച്ചാൽ സോൾഷെനിറ്റ്സിൻെറ പുസ്തകങ്ങൾ നിരോധിച്ചത് ശരിയാണോ, അയാൾക്ക് സ്വാതന്ത്ര്യം കൊടുക്കാത്തത് ശരിയാണോ എന്നു ചോദിച്ചാൽ ഞാൻ തീർച്ചയായും പറയും അത് തെറ്റാണ്, സോൾഷെനിറ്റ്സിനോട് സോവിയറ്റ് യൂണിയൻ എടുക്കുന്ന നിലപാട് തെറ്റാണെന്ന് പറയാൻ ഞാൻ തയ്യാറാണ്. പക്ഷേ എന്താണ് കാംപെയിൻ നടത്താത്തതെന്ന് ചോദിച്ചാൽ ഇപ്പോൾ എല്ലാവരും നടത്തുന്ന കാംപെയിനിൻെറ കൂടെ ഞാനും ചേർന്ന് ഒരു യോഗ്യനാകണം എന്നു വിചാരിക്കുന്നില്ല. അതുകൊണ്ടുമാത്രമാണ്. അന്ന് എം.എൻ എന്നെ അനുകൂലിച്ചു. പക്ഷേ എം.എൻ പറഞ്ഞു, പുറത്തു പറയേണ്ട എന്ന്. അന്ന് സോവിയറ്റ് യൂണിയനുമായിട്ട് വലിയ അടുപ്പമുള്ള സമയമാണ്. പിൻവലിക്കണമെന്ന് എന്നോടു പറയരുതെന്ന് പറഞ്ഞു. ഇനി ആവർത്തിക്കരുതെന്നല്ലേ പറഞ്ഞുള്ളൂ എന്ന് എം.എൻ. അന്നു പാർട്ടി സെക്രട്ടറി അങ്ങേരായിരുന്നു.

***പടിക്കൽ പി.ജിയുടെ വിശദീകരണങ്ങൾ വിശ്വസിച്ചോ?***

അങ്ങേര് പറഞ്ഞു അതൊക്കെ ഒരുതരം കുസൃതിവാദങ്ങൾ മാത്രമാണെന്ന്. പക്ഷേ അന്നു ഞാൻ വളരെ സ്വതന്ത്രമായിട്ടും ധീരമായിട്ടുമാണ് പറഞ്ഞത്. അത് എൻെറ ധൈര്യത്തിൻെറ ലക്ഷണമല്ല. ഞാൻ ഒരു എം.എൽ.എ ആയിരുന്ന ആളാണ്. പത്രാധിപരായ ആളാണ്. അംഗീകരിക്കപ്പെടുന്ന ഒരാളാണ്. ഒരു പൊലീസ് ഓഫീസർ മിസ്റ്റർ ഗോവിന്ദപ്പിള്ള എന്ന് വിളിക്കുന്നു മിസ്റ്റർ പടിക്കൽ എന്നു ഞാനും. ഉരുട്ടി കൊല്ലുന്നതിൻെറയൊക്കെ പുറകിലുള്ള ആൾ ഇയാളാണ് എന്നൊക്കെ അറിഞ്ഞിരുന്നെങ്കിൽ ഞാനിത്രയും ധീരത കാണിക്കുമായിരുന്നോ എന്ന് അറിഞ്ഞുകൂടാ. ഏതു പൊലീസ് ഉദ്യോഗസ്ഥനെപ്പോലെയും ഇയാൾ കുറച്ച് ക്രൂഡാണെന്ന് മാത്രമേ കണക്കാക്കിയിരുന്നുള്ളൂ.

***നക്സ്ലൈറ്റു പ്രസ്ഥാനം പരാജയപ്പെടാൻ എന്താണു കാരണം.***

പ്രസ്ഥാനത്തിൻെറ പരാജയമാണ്. കമ്യൂണിസ്റ്റ് പാർട്ടി തിരുത്തിയ ചില തെറ്റുകളാണ് അവർ ആവർത്തിക്കുന്നത്. 48-ലൊക്കെ കമ്യൂണിസ്റ്റ് പാർട്ടി ചെയ്തത് ഇതുതന്നെയാണേ. പ്രശ്നം എന്താണെന്നുവച്ചാൽ, പലപ്പോഴും അവർ തെറ്റ് തിരുത്താൻ തയ്യാറില്ല, ഒറിജിനൽ കമ്യൂണിസ്റ്റുകാർക്കും ഇപ്പോഴുള്ള കമ്യൂണിസ്റ്റുകാർക്കും ഉള്ള ഒരു പ്രധാനപ്പെട്ട ദോഷം -എനിക്കുമുണ്ടായിരിക്കും ചിലപ്പോൾ -ഞങ്ങൾ പറയുന്നതാണ് ലോകത്തിൽ ഏറ്റവും പ്രധാനപ്പെട്ടത് എന്നു കരുതും. ചില മതാചാര്യന്മാരെപോലെയാണ്. ശത്രുക്കൾ അമ്പെയ്യുമ്പോഴും, ശത്രുക്കൾ കൊന്നുതള്ളുമ്പോഴും, താൻ പറയുന്നതാണ് സത്യം, അത് ലോകം നാളെ അംഗീകരിക്കും എന്നുള്ള രീതിയിലുള്ള അമിതമായ ആത്മവിശ്വാസമുണ്ടല്ലോ, അതിന് ഇംഗ്ലീഷിൽ പറയുന്നത് 'self righteousness' എന്നാണ്. ആൻറണിയ്ക്കൊക്കെയുള്ള സുഖക്കേടാണത്.

***അപ്പോൾ എതിർക്കുന്നവരോടുള്ള സഹിഷ്ണുതയുടെ കാര്യത്തിൽ ഇപ്പോൾ കേരളത്തിലെ കമ്യൂണിസ്റ്റ് പാർട്ടി എവിടെയാണ് നിൽക്കുന്നത്?***

ഉദാഹരണമായിട്ട് ഞങ്ങളെ എതിർക്കുന്ന ലീഗുകാരോ, കോൺഗ്രസ്സോ, അതു കുഴപ്പമൊന്നുമില്ല. പക്ഷേ ഞങ്ങളുടെ കൂടെ നിന്നിട്ട് കാര്യങ്ങളൊക്കെ അറിഞ്ഞുകൊണ്ടുതന്നെ. ഇംഗ്ലീഷിൽ പറയില്ലേ hitting below the belt ആ രീതിയിൽ ചെയ്യുന്നവരോട് ഉദാഹരണമായിട്ട് രാഘവനെ പോലെയുള്ളവരോട് ഞങ്ങൾക്ക് അത്ര സഹിഷ്ണുത കാട്ടാനാവുമോ? എന്നാലും സഹിഷ്ണുതയുള്ളതുകൊണ്ടാണല്ലോ കഴിഞ്ഞ വർഷം എൻ.എസ്സിൻെറ അനുസ്മരണ ചടങ്ങിന് രാഘവനെ വിളിച്ചത്.

***അടിയന്തിരാവസ്ഥക്കാലത്ത് വിവാദമുണ്ടായിരുന്നല്ലോ പി. ജി അറസ്റ്റിൽ നിന്ന് രക്ഷപ്പെടാൻ വേണ്ടിയാണ് നാടൻ കലയെപ്പറ്റി പഠിക്കാൻ ഫെലോഷിപ്പിൻെറ പേരിൽ കർണാടകത്തിൽ പോയതെന്ന്. അതിൻെറ യാഥാർത്ഥ്യം എന്താണ്?***

വാസ്തവത്തിൽ ഒരു തർക്കത്തിന് വിധേയമാകുന്ന വിധത്തിൽ അത് ചെയ്യാതിരിക്കുകയായിരുന്നു നല്ലത് എന്നിപ്പോൾ തോന്നുന്നു. അന്ന് പാർട്ടിയിൽ ഞാൻ ഒറ്റപ്പെട്ടിരുന്നു. ഒരു നക്സൈലറ്റ് സിംപൈതസ്സർ എന്ന രീതിയിൽ. കുറച്ചുകാലം മാറിനിൽക്കുന്നതാണ് നല്ലതെന്ന് ചില ആളുകൾ കരുതിയിരുന്നു. അറിടെ ചെന്നിട്ടും വെറും ഗവേഷണം അല്ല നടത്തിയത്. ഞാൻ രാഷ്ട്രീയത്തിൽ സജീവമായിരുന്നു. അവിടുത്തെ കമ്മിറ്റിയിൽ പങ്കെടുക്കാറുണ്ട്. അവിടുത്തെ പാർട്ടി സെക്രട്ടറികഴിഞ്ഞാൽ തൊട്ടടുത്തയാൾ വി.ജെ.കെ നായർ എന്നു പറഞ്ഞ ഒരാളാണ്. അയാൾ ഒരിക്കൽ ഇവിടുത്തെ പാർട്ടി സമ്മേളനത്തിന് വന്നപ്പോൾ ഞാൻ ആ കാലത്ത് ചെയ്ത പ്രവർത്തനങ്ങളെപ്പറ്റി വളരെ പ്രകീർത്തിച്ചു പറയുകയും ചെയ്തു. പടിക്കൽ എന്നെ പിടിച്ചുകൊണ്ടുപോയ കാര്യം പോലും അറിയാത്തവരാണ് ചിലതൊക്കെ പറയുന്നത്. അടിച്ചില്ലെങ്കിലും പൊലീസ് പിടിച്ചുകൊണ്ടു പോകുക, അതിൽ നിലപാടെടുക്കുക, അണ്ടർ ഗ്രൗണ്ട് പ്രവർത്തനം നടത്തുക ഞാൻ ചെയ്തുകൊണ്ടിരുന്നതാണ്. അടിയന്താരവസ്ഥ രണ്ടു കൊല്ലത്തോളം നീണ്ടു നിന്നതാണല്ലോ. അന്ന് ദേശാഭിമാനിയിൽ ഒന്നും ചെയ്യാൻ ഉണ്ടായിരുന്നില്ല. ഒന്നും എഴുതാൻ ഒക്കൂല. എന്ത് എഴുതിയാലും തിരസ്ക്കരിക്കും. എനിക്ക് ആകെപ്പാടെയുള്ള പണി എന്താണെന്നുവച്ചാൽ ലേഖനങ്ങൾ എഴുതുക. ഉണ്ണിത്താൻ എന്നുപറഞ്ഞ ഒരാളായിരുന്നു അന്ന് സെൻസർ. ആ സെൻസറുടെ അടുത്ത് കൊണ്ടുപോകുക. അവിടെയങ്ങനെ നിന്ന് അയാൾ വെട്ടുന്നതൊക്കെ തിരിച്ചുകൊണ്ടുവരികയെന്നുള്ളതാണ്. അതിനേക്കാൾ ഭേദം ആ രംഗത്തുനിന്ന് അല്പം മാറിയിട്ട് വേറേതെങ്കിലും തരത്തിൽ പ്രവർത്തിക്കുകയാണ് എന്നൊരു തോന്നൽ എനിക്കുണ്ടായി. എങ്കിലും ഇന്നു ഞാൻ തിരിഞ്ഞുനോക്കുന്ന സമയത്ത് ഒരു വിവാദം ഉണ്ടാകാത്തവിധത്തിൽ പ്രവർത്തിക്കുകയായിരുന്നു നല്ലത് എന്നു തോന്നുന്നു.

***കർണാടകത്തിൽ സ്ഥിര താമസമായിരുന്നോ?***

കർണാടകത്തിൽ പോയി എന്നൊക്കെ പറയുന്നത് വെറുതെയാണ്. അവിടെ ചിലപ്പോൾ പോകും. ഒരു മുറിയുണ്ടായിരുന്നു. അത്രതന്നെ.

***ബാംഗ്ലൂരിൽ അല്ലേ.***

ബാംഗ്ലൂർ അല്ല. ധാർവാർ.

***അവിടെ പേരിന് പോയിരുന്നെങ്കിലും ശരിക്കും ആൾ എവിടെയായിരുന്നു?***

ഇവിടെത്തന്നെയായിരുന്നു. ആ കാലത്ത് പാർട്ടിയ്ക്കകത്തുള്ള ചില സംഗതികളും ഇതിൽ പങ്കുവഹിച്ചിരുന്നു. മറ്റാരെയും കുറ്റം ചാർത്താൻ താല്പര്യമില്ലാത്തതുകൊണ്ട് കൂടുതലൊന്നും പറയുന്നില്ല.

***വ്യക്തികളുടെ സ്വാധീനത്തിലേക്ക് ഞാൻ വരികയാണ് പി.ജി കമ്യൂണിസ്റ്റാകാനുള്ള കാരണം പി. കൃഷ്ണപിള്ള പി.ജിയുടെ വീട്ടിൽ വന്നതാണെന്ന് വായിച്ചിട്ടുണ്ട്. ഇ.എം. എസ്സിൻെറ പ്രസംഗം കേട്ടിട്ടാണ് എന്ന് പി.ജി ഒരു സ്ഥലത്ത് പറയുന്നുണ്ട്. ശരിക്കും പി.ജിയെ കമ്യൂണിസ്റ്റാക്കിയത് ഇ.എം.എസ്സാണോ കൃഷ്ണപിള്ളയാണോ?***

കൃഷ്ണപിള്ളതന്നെയാണ്. അന്നു ഞാൻ ഇ.എം.എസ്സിനെ അത്ര ശരിയായിട്ട് അറിയില്ലായിരുന്നു. ഇ.എം.എസ്സിനെ വാസ്തവത്തിൽ ഒരു തവണയോ മറ്റോ 1946-ൽ തൃശൂരിലോ മറ്റോ വച്ച് വിദ്യാർത്ഥിയായിരുന്നപ്പോൾ കണ്ടു എന്നു മാത്രമേയുള്ളൂ. പിന്നെ 51-നു

ശേഷമാണ് അദ്ദേഹവുമായിട്ട് ബന്ധപ്പെട്ടത്. കൃഷ്ണപിള്ള അങ്ങനെയല്ല. കൃഷ്ണപിള്ളയെ 46 മുതൽ അറിയാം. കൃഷ്ണപിള്ളയുടെ സ്വഭാവമനുസരിച്ച് ഒരിക്കൽ കയ്യിൽ കിട്ടിയാൽ മതി. വിശ്വസിക്കാൻ ഒക്കില്ല. ഭയങ്കരമാണത്. ഒരുതരം മാഗ്നറ്റിക് പേഴ്സണാലിറ്റി, ഇ.എം.എസ്സിന് ഇൻറലക്ചൽ അട്രാക്ഷനാണ്. ഇങ്ങേര് മാഗ്നറ്റിക്കാണ്. പില വിശുദ്ധന്മാരുടെയൊക്കെ പരിവേഷമില്ലേ, പ്രകാശം. അതുപോലെയുള്ള ഒരു ഇത്.

***ഇ.എം.എസ്സിൻെറ ജനാധിപത്യപരമായ ശൈലിയെക്കുറിച്ചു പറയുമ്പോൾ പി.ജിക്ക് നൂറു നാവാണ്.***

അക്കാര്യത്തിൽ ഇ.എം.എസ് വ്യത്യസ്തനായിരുന്നു. ദേശാഭിമാനിയുണ്ടായ സമയത്ത് ഞാനതു മനസ്സിലാക്കി. സിപിഐ-ക്കാരിൽനിന്ന് അതു പിടിച്ചെടുക്കുകയായിരുന്നു കെ.പി.ആർ. ഗോപാലനൊക്കെ കൂടി കൂടിയിട്ട്. പിടിച്ചെടുത്തു കഴിഞ്ഞപ്പോൾ അവർക്കൊരു എഡിറ്ററില്ല. പവനൻ പോയി. പി.ആർ. നമ്പ്യാർ പോയി. എഴുതാൻ അറിയാവുന്നവർ മുഴുവൻ പോയി. വി.ടി. ഇന്ദുചൂഡൻ പോയി. കാമ്പിശ്ശേരിയാണെങ്കിൽ സിപിഐയുടെ ഭാഗത്താണ്. അന്ന് അവരൊക്കെ കൂടി ആലോചിച്ചിട്ട് എന്നെ അതിൻെറ എഡിറ്ററാക്കാൻ തീരുമാനിച്ചു. ഉടനെ തന്നെ ആ തീരുമാനം എന്നെ അറിയിക്കാൻ ഇ.എം.എസ്സിനെയും എ.കെ.ജിയേയും ചുമതലപ്പെടുത്തി. ഡൽഹിയിൽ നിന്ന് വരാനായിട്ട്. ഇ.എം.എസ്സ് എഴുതി, ഇങ്ങനെ ഞങ്ങൾ തീരുമാനിച്ചിട്ടുണ്ട്, നിങ്ങൾക്ക് അത് ചെയ്യാൻ കഴിയും എന്നാണ് ഞങ്ങളുടെ വിശ്വാസം. നമുക്ക് വളരെയേറെ പ്രധാനപ്പെട്ട കർത്തവ്യങ്ങ ളുണ്ട്. ഇതൊക്കെ നിങ്ങൾ ചെയ്തു തരണം. പക്ഷേ തീരുമാനം എടുക്കേണ്ടത് നിങ്ങളാണ്. തീരുമാനം നിങ്ങളുടേതാണ്. സ്വീകാര്യമാണ് എങ്കിൽ ഞങ്ങളെ വിവരം അറിയിക്കുക. ഇതാണ് പുള്ളിക്കാരൻ എഴുതിയത്. എ.കെ.ജി എഴുതിയ കത്ത് എന്താണെന്ന് അറിയാമോ - ഇങ്ങനെ ഞങ്ങൾ പാർട്ടിയിൽ തീരുമാനിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ കത്തുകിട്ടിയാൽ ഉടനെതന്നെ ഡൽഹി സ്റ്റേഷനിൽ പോയി ടിക്കറ്റ് കിട്ടുന്ന ദിവസം തന്നെ ഇങ്ങോട്ടുപോരണം. ഇ.എം.എസ്സിൻെറ പ്രത്യേകത ഇതാണ്. ഇ.എം.എസ് ഡമോക്രാറ്റിക് ആണ്. കൂടുതൽ അക്കോമോഡേറ്റീവ് ആണ്. പക്ഷേ ഡമോക്രാറ്റിക്കും അക്കോമോഡേറ്റീവും ആകുമ്പോൾ ഡൈനാമിക് ആകണമെന്നില്ല. പിടിച്ചുനിർത്താനുള്ള ഒരു കഴിവ് - അതൊന്നു വേറെയാണ്.

***കൃഷ്ണപിള്ളയ്ക്ക് മാത്രമേ അതുണ്ടായിരുന്നുള്ളോ?***

കമ്യൂണിസ്റ്റ് കേരളത്തിൽ അങ്ങേരുതന്നെയാണ്. കൃഷ്ണപിള്ളയാണ് ഇ.എം.എസ്സിനെ തന്നെ പാർട്ടിയിലേക്ക് കൊണ്ടുവന്നത് എന്നു പറയാം. ഇ.എം.എസ്., കൃഷ്ണപിള്ള, എ.കെ.ജി. അവരാണ് കമ്യൂണിസ്റ്റ് പാർട്ടി സ്ഥാപിച്ചതെന്ന് ഞങ്ങൾ പറയുമ്പോൾ ഇല്ലില്ല കൃഷ്ണപിള്ളയുടെ പേര് ആദ്യം കൊടുക്കണമെന്ന് ഇ.എം. എസ്. പറയുമായിരുന്നു.

***ഇ.എം.എസിന് ഒരിക്കലും മറ്റുള്ളവരുടെ നേട്ടം തൻെറ പേരിൽ ആക്കണമെന്നുള്ള വിചാരം ഉണ്ടായിരുന്നില്ല എന്നർത്ഥം.***

ഒരിക്കലുമില്ലെന്നുതന്നെയല്ല, തൻെറ നേട്ടങ്ങൾ തന്നെ താഴ്ത്തിക്കെട്ടി. ഉദാഹരണമായിട്ട് കേരള മോഡൽ. അങ്ങേരാണ് ഈ കേരളാ മോഡലിനെ തീരെ ബഹുമാനിക്കാത്ത ഒരാൾ. വളരെ പിശകാണ് ഈ കേരളമോഡൽ എന്ന് പറഞ്ഞുകൊണ്ട് നടക്കും. അദ്ദേഹമാണ് അതിൻെറ സ്രഷ്ടാവ്. പക്ഷേ അങ്ങേരുമാത്രം ഈ കേരള മോഡൽ എന്നുള്ള പദം പോലും ഉപയോഗിക്കില്ല.

**പാർട്ടിയിൽ പല വെല്ലുവിളികൾ വന്നു. 48-ൽ, പിന്നീട് ഭരണമുണ്ടായശേഷം, വിമോചന സമരം, സി.പി.ഐ. പ്രശ്നം, ഗൗരിയമ്മ, രാഘവൻ തുടങ്ങിയവരുടെ ചലഞ്ച്. ഈ സമയത്തൊക്കെ പാർട്ടിയെ പിടിച്ചു നിർത്തിയത് ഇ.എം.എസ്സാണ്. ഇതിപ്പോൾ സുർജിത്തിനുപോലും സാധിക്കുന്നില്ല.**

***അദ്ദേഹം ഏറ്റവും വലിയ തിയററ്റീഷൻ ആയിട്ട് നിൽക്കുമ്പോഴും പിജിയെ പോലെ ഒരാളെ അംഗീകരിക്കാൻ വിഷമം ഉണ്ടായിട്ടില്ല അല്ലേ? ഗ്രാംഷിയെപ്പറ്റിയുള്ള പുസ്തകം രണ്ടുപേരും കൂടിയാണല്ലോ എഴുതിയത്.***

അങ്ങേര് ചിലപ്പോൾ പരസ്യമായിട്ട് പറഞ്ഞിട്ടുണ്ട് ചില യോഗങ്ങളൊക്കെ ചേരുന്ന സമയത്ത് വളരെ വിവാദമുണ്ടാക്കിയ പുരോഗമനസാഹിത്യത്തിൻെറ ഒരു സമ്മേളനം ഇങ്ങേരുടെ എഴുപതാം വയസ്സിലോ മറ്റോ നടന്നു. അന്ന് പല രംഗങ്ങളിൽ ഉള്ളവർ പങ്കെടുത്തിരുന്നു. മ്യൂസിക്, ആർക്കിടെക്ചർ... ഇങ്ങനെയുള്ള പല കാര്യങ്ങളെപ്പറ്റി പറയുമ്പോൾ അതൊക്കെ ഗോവിന്ദപ്പിള്ളയോടു ചോദിച്ചാൽ മതി ഞാൻ അതൊന്നും നോക്കാറില്ല അയാൾ എല്ലാം നോക്കുന്നയാളാണ് എന്ന് തുറന്ന് പരസ്യമായി പറയാറുണ്ട്.

***പല കമ്യൂണിസ്റ്റ് നേതാക്കന്മാരും മറ്റുള്ളവർ എഴുതുന്നതിൻെറ പച്ചയിലാണ് എഴുത്തുകാരും ആചാര്യന്മാരും ആകുന്നത്. അവരെ ഇ.എം.എസ്സുമായി മനസ്സിലെങ്കിലും താരതമ്യം ചെയ്തിട്ടുണ്ടാവില്ലേ?***

ഉണ്ട്. സംശയമില്ലാത്ത കാര്യമാണ്. റിനൈസൻസ് പേഴ്സണാലിറ്റി എന്നു പറയുന്നതാണ് അങ്ങേര്. മറ്റുള്ളവരുമായി താരതമ്യമില്ല.

***ഇ.എം.എസ്സിനെ വിലയിരുത്തിയതുപോലെ പി.ജിയുമായി ഒന്നിച്ച് പ്രവർത്തിച്ചിട്ടുള്ള എം.എൻ. ഗോവിന്ദൻ നായർ, അച്യുതമേനോൻ, നായനാർ, വി.എസ്. അച്യുതാനന്ദൻ, അജയഘോഷ് തുടങ്ങിയവരെ വിലയിരുത്തിയാലോ?***

ചില കാര്യങ്ങളിലൊക്കെ ഇ.എം. എസ്സിനേക്കാൾ ഷാർപ്പും ഇ.എം.എസ്സിനേക്കാൾ ഡീപ്പ് ഇൻസൈറ്റുമുള്ള ഒരാളായിരുന്നു അജയഘോഷ്. ഉദാഹരണത്തിന്, അജയഘോഷിൻെറ ലേഖനങ്ങളൊക്കെ വായിക്കണം. കണ്ടുകഴിഞ്ഞാൽ സിമ്പിളായിരിക്കും. പക്ഷേ എക്സ്ട്രീമിലി ഡീപ്പ് ഇംപ്ലിക്കേഷൻസ്. പാർട്ടി ക്ലാസൊക്കെയുണ്ടല്ലോ. ഇ.എം.എസ് ഒന്നും അങ്ങേരുടെ അടുത്തു വരികയില്ലായിരുന്നു. പക്ഷേ ഇ.എം.എസ്സിനെപ്പോലെ ഒരു പ്രസ്ഥാനം സൃഷ്ടിക്കാൻ അങ്ങേർക്ക് എന്നിട്ടും കഴിഞ്ഞില്ല, കേരളത്തിലെ പോലെ. കേരളത്തിൽ ഇ.എം.എസ്സിൻെറ മാത്രം കഴിവല്ലെങ്കിലും, ആ കഴിവ് ഒരു പ്രധാനപ്പെട്ട ഭാഗമായിരുന്നു. കോൺഗ്രസ്സ് നവോത്ഥാനപ്രസ്ഥാനമായിട്ടും ജാതിവിരുദ്ധ പ്രസ്ഥാനമായിട്ടും സാഹിത്യത്തിലെ പരിവർത്തനങ്ങളായിട്ടും എല്ലാം ഇഴുകിച്ചേർന്ന് ഇവയൊക്കെ ചേർന്ന ഒരു മൂവ്മെൻറിൻെറ ഭാഗമാക്കി കമ്യൂണിസ്റ്റ് പാർട്ടിയെ മാറ്റിയത് ഇ.എം.എസ്സാണ്.

***പാർട്ടിക്ക് ജനപിന്തുണ ഉറപ്പാക്കിയത് ഇ.എം.എസ്സിനെക്കാൾ എ.കെ.ജി അല്ലേ?***

ജനങ്ങളെ ആവേശഭരിതരാക്കുന്നതിൻെറയൊക്കെ അടിസ്ഥാനം അതിലെ ചിന്തയുടെ മെറ്റീരിയൽ അല്ലേ. ഒരു പൊതുയോഗത്തിൽ അമ്പതിനായിരം പേരേ ആകർഷിക്കുന്ന പ്രസംഗം നടത്തുകയോ, അല്ലെങ്കിൽ രണ്ട് ജാഥ നടത്തുകയോ, അല്ലെങ്കിൽ അമരാവതി പോലെ പ്രസ്ഥാനത്തിൽ തന്നെ തിരിവ് ഉണ്ടാക്കത്തക്കവിധത്തിൽ ചില സമരങ്ങൾ നടത്തുകയോ ചെയ്യുന്നതു കൊണ്ടുമാത്രം ഒരു ഡീപ്പ് മൂവ്മെൻറ്

ഉണ്ടാവുകയില്ല. അങ്ങനെയെങ്കിൽ കോൺഗ്രസിൽ എത്രയാണ് വരേണ്ടത്. സി.കേശവൻ - ഏ.കെ.ജിയേപ്പോലെ പേഴ്സണാലിറ്റിയായിരുന്നു അങ്ങേര്. പക്ഷേ അതിൻെറ എന്തെങ്കിലും ബാക്കി കോൺഗ്രസിൽ ഉണ്ടോ. എന്നു പറയുന്നതുപോലെ പ്രസ്ഥാനത്തിൻെറ അടിത്തറ അതിൻെറ ആശയങ്ങളാണ്. ആദർശങ്ങളാണ് പ്രധാനം. അതുകൊണ്ടാണ് ഏ.കെ.ജി തന്നെ ഒരു ദുർബലനിമിഷത്തിൽ പറഞ്ഞത് എനിക്കു പല തെറ്റുകൾ ഉണ്ട്. അതിൽ ഏറ്റവും വലിയ തെറ്റ് എന്താണെന്നുവച്ചാൽ ഇ.എം. 'എസ് പറഞ്ഞാൽ അത് ഞാൻ അന്ധ മായിട്ട് അങ്ങ് വിശ്വസിക്കും. ആരെയും അന്ധമായിട്ടു വിശ്വസിക്കുന്നത് തെറ്റാണെന്ന് പറയുന്നതുകൊണ്ട് പറയുന്നു, എന്നല്ലാതെ ഈ പറയുമ്പോഴും ഞാൻ വിശ്വസിക്കുന്നുവെന്ന് ഏ.കെ.ജി പറഞ്ഞു.

***അതേ തെറ്റ് പിജി ആവർത്തിക്കുകയായിരുന്നില്ലേ?***

ഇ.എം.എസ്സിനെ എനിക്ക് അങ്ങനെ അതിരുകവിഞ്ഞ, വിശ്വാസമൊന്നും ഇല്ലായിരുന്നു. പക്ഷേ ഒരു ചരിത്രപുരുഷൻ എന്ന നിലയിൽ ബഹുമാനിച്ചിരുന്നു. ഏതെല്ലാം വിഷയങ്ങളിലേക്കാണ് അങ്ങേരുടെ ശ്രദ്ധപോയത് അതുപോലെ തന്നെ പാർട്ടിയിൽ പല വെല്ലുവിളികൾ വന്നു. 48-ൽ വന്ന ചലഞ്ച്, അതിനുശേഷമുള്ള ചലഞ്ച്, ഭരണമുണ്ടായശേഷമുണ്ടായ ചലഞ്ച്, വിമോചന സമരത്തിൻെറ ചലഞ്ച്, അതു കഴിഞ്ഞ് സിപിഐയുടെ ചലഞ്ച്, നക്സലൈറ്റിൻെറ ചലഞ്ച് ഗൗരിയമ്മയുടെ ചലഞ്ച്, രാഘവൻെറ ചലഞ്ച് ഇതൊന്നും നിസ്സാരമല്ല. ഈ സമയത്തൊക്കെ പാർട്ടിയെ പിടിച്ചുനിർത്താനുള്ള വകുപ്പ് കണ്ടെത്തിയത് ഇ.എം.എസ്സാണ്. ഇതിപ്പോൾ സുർജിത്തിന് പോലും സാധിക്കുന്നില്ലല്ലോ. പഞ്ചാബിലെ കാര്യം നോക്ക്. ഇവിടെ രാഘവൻ പോയപ്പോൾ ആകെപ്പാടെ രണ്ടക്ഷരം അറിയാവുന്ന ഒരാളുപോയത് സി.പി. ജോൺ മാത്രമാണ്. വേറെ ഏതെങ്കിലും ഒരുത്തനുണ്ടോ. അതേസമയം ഒരു ഘട്ടത്തിൽ ഈ രാഘവൻെറ കൂടെയായിരുന്നു പുത്തലത്ത് നാരായണൻ. കുഞ്ഞിക്കണ്ണൻ, ഒ.ജെ. ജോസഫ്, പിരപ്പൻകോട് മുരളി. അങ്ങനെ എത്രപേർ.

***ഒരർത്ഥത്തിൽ നായനാരും.***

ഒരർത്ഥത്തിൽ അല്ല. നായനാരും ആ ഭാഗത്താണ്. ഇവരെ മുഴുവൻ നിർത്തിയിട്ട് രാഘവനെ ഒറ്റപ്പെടുത്ത ണമെങ്കിൽ ഇ.എം.എസ്സിൻെറ കഴിവുണ്ടല്ലോ, അതു തന്നെ വേണം. സിപിഎമ്മിനെ ഉണ്ടാക്കിയതോ? അച്യുതാനന്ദനൊക്കെ 63-64-ൽ ഒരു സാധാരണ മെമ്പറായിരുന്നു. സാധാരണ കൗൺസിലർ. നമ്മുടെ ആനാവൂർ നാഗപ്പനില്ലേ ആദിവാസികളുടെ ഇടയ്ക്കൊക്കെ എന്തു സ്വാധീനമാണെന്നോ അയാൾക്ക്. ഈ തരത്തിലുള്ള ഒരാൾ. നല്ല മിടുക്കൻ. പക്ഷേ അന്ന് ഉണ്ടായിരുന്നതാരാണ്. എം.എൻ. ഗോവിന്ദൻ നായർ, ടി.സി. നാരായണൻ നമ്പ്യാർ ടി.വി. തോമസ്, ആർ. സുഗതൻ, കെ.സി. ജോർജ്. കെ.സി. ജോർജ്, ഇ.എം.എസ് കഴിഞ്ഞാൽ അടുത്ത യാളായിരുന്നു ഒരു കാലത്ത്. ഇ.എം. എസ് കഴിഞ്ഞാൽ ഏറ്റവും വലിയ തിയററ്റീഷനായിരുന്നു വളരെ പണ്ഡിതനും അറിവുള്ളവനും. ഇങ്ങനെയൊക്കെയുണ്ടായിട്ട് ആളുകളെ കിട്ടിയോ? ആളെ പിടിക്കുന്നത് അവരുടെ പേഴ്സണാലിറ്റി മാത്രമല്ല. അതിനുള്ള പോഷകാഹാരം കൊടുക്കാനുള്ള കഴിവാണ്. ഈ രീതിയിൽ ഇ.എം.എസ് ഈ സാധനത്തെ പിടിച്ചു നിർത്തി. കേരളം ഉണ്ടായിരുന്നില്ലെങ്കിൽ എന്തുചെയ്യും? പിന്നെ പടിഞ്ഞാറൻ മേഖല മാത്രമേയുള്ളു. സിപിഎം എന്നുള്ള സാധനം ഇപ്പോഴും ഒരു പ്രൊവിൻഷ്യൽ പാർട്ടിയാണ്. കേരളം കൂടി ഇല്ലായിരുന്നെങ്കിലോ? ഈ കോൺട്രിബ്യൂഷനൊക്കെ നടത്തിയ ഇ.എം.എസ്സിൻെറ പ്രാധാന്യം ചരിത്രമെന്ന നിലയിലാണ്. ഇ.എം.എസ്സിനോട് എനിക്ക് അതിരുകവിഞ്ഞ ബഹുമാനം ഇല്ല. അങ്ങേരെപ്പറ്റി വിമർശനങ്ങൾ ധാരാളം ഉള്ള ഒരാളാണു ഞാൻ.

***ഏതൊക്കെ മേഖലയിലാണ് വിമർശനങ്ങൾ?***

ഒരുപാടുണ്ടത്. കേരളത്തിൻെറ ചരിത്രം വച്ചു നോക്കുമ്പോഴും ഇന്ത്യയുടെ ചരിത്രം വച്ചു നോക്കുമ്പോഴും വളരെയേറെ ഒറിജിനലായിട്ടുള്ള ചിന്ത, ഇ.എം.എസ്സിൽ നിന്ന് ഉണ്ടായിട്ടില്ല. ഇവിടുത്തെ ജാതി, മതം, സാഹിത്യം, വ്യക്തി, ഇവിടെയുള്ള രാഷ്ട്രീയക്കാർ ഇവരുമായിട്ട് ഇൻറഗ്രേറ്റ് ചെയ്യത്തക്ക വിധത്തിൽ രാഷ്ട്രീയം ആവിഷ്കരിക്കണം. 1969-ലെ പ്രതിസന്ധിയെ അതിജീവിക്കാൻ ഇ.എം.എസ് വിചാരിച്ചാൽ കഴിയുമായിരുന്നു. അങ്ങേര് കേന്ദ്ര നേതൃത്വത്തിന് വാസ്തവത്തിൽ വഴങ്ങുകയാണ് ചെയ്തത്. അന്ന് സകല ആളുകളെയും എതിരാക്കി. മുന്നണിയിൽ സോഷ്യലിസ്റ്റുകാരും ലീഗുകാരും ഒക്കെയുണ്ടായിരുന്നതാണ്. ഒമ്പതുപേർ മാത്രമാണ് കോൺഗ്രസ്സിൽ ഉണ്ടായിരുന്നത്. അഞ്ചുപേർ കേരള കോൺഗ്രസ്സിലും. ബാക്കിയുള്ളവരെ ഉണ്ടാക്കിക്കൊടുക്കാൻ ഇ.എം.എസ്സിനു കഴിഞ്ഞു. അതിന് കേന്ദ്രത്തിൻെറ ഒരു സംഭാവനയും ഇല്ല. പക്ഷേ അതേസമയത്ത് ഈ സിപിഐക്കാരുമായിട്ട് വഴക്കുണ്ടാക്കണം എന്നൊരു ചിന്ത പോയി. അന്നല്ലെങ്കിൽ പിന്നെയാണെങ്കിലും സി.പി.ഐ പോകും. സംശയമൊന്നുമില്ല. കാരണം അവരുടെ കോൺഗ്രസ്സ് പ്രേമം. അനുഭവം കൊണ്ടാണ് പിന്നീട് അവർ മാറിയത്. എന്നാലും സി.പി.ഐയുമായി അന്ന് അത്രത്തോളം വേണ്ടിയിരുന്നില്ല. ആ വെല്ലിംഗ്ടണെ പതുക്കെയൊന്ന് മാറ്റി അഡ്ജസ്റ്റ് ചെയ്തുകൂടായിരുന്നോ ഇ.എം.എസ്സിന്. മാറ്റി നിർത്തിയാലും സിപിഐക്കാർ കുഴപ്പമുണ്ടാക്കും. പക്ഷേ അവരെ ഒറ്റപ്പെടുത്താൻ കഴിയുമായിരുന്നു. എന്നിട്ട് ഇവരെയൊക്കെ യോജിപ്പിച്ചു. യോജിപ്പിച്ചിട്ടോ, അടുത്ത ഇലക്ഷന് സോഷ്യലിസ്റ്റുകാർ അവരുടെ വോട്ടു പിടിച്ചു. കമ്യൂണിസ്റ്റുകാരുടെകൂടെ കൂടാൻ നിൽക്കുന്ന യാളുകളെപോലും ക്രൈസിസ് വന്നപ്പോൾ യോജിപ്പിച്ച് നിർത്താൻ കഴിഞ്ഞില്ല. നേരത്തെ പറഞ്ഞതുപോലെ ഇതിനൊക്കെ പുറകിൽ കരുത്തും ശക്തിയും എല്ലാം ഉണ്ടെങ്കിലും ആവശ്യത്തിൽ കവിഞ്ഞ ഒരു വിനയബോധവും ഇ.എം.എസ്സിനുണ്ടായിരുന്നു. അദ്ദേഹത്തെ ചലഞ്ച് ചെയ്യാൻ ഈ പാർട്ടിയിൽ ആരുണ്ട്? അങ്ങേര് പറഞ്ഞാൽ പോരേ. ഗവൺമെൻറിനെ അട്ടിമറിക്കാനൊന്നും പറ്റില്ല. വെല്ലിംഗ്ടണാണോ പ്രശ്നം. ശരി മാറ്റി നിർത്താം. ബാക്കിയുള്ളവർ വരട്ടെ. അങ്ങനെയാണെങ്കിൽ സിപിഐക്കാരെ ഒറ്റപ്പെടുത്തിയിട്ട് ബാക്കിയുള്ളവരെയൊക്കെ കൂടെ നിർത്താൻ കഴിയുമായിരുന്നു.

രണ്ടാമതായിട്ട്, ബാസവ പുന്നയ്യയെയൊക്കെ പോലെ, ഒരു ഇന്ത്യൻ മൂവ്മെൻറിനെ മുഴുവൻ മുന്നോട്ടു നയിക്കാനുള്ള ഉൾക്കാഴ്ച, ആഴത്തിലുള്ള ഉൾക്കാഴ്ചയുള്ള ഇ.എം.എസ്സിന് ഉണ്ടായിരുന്നില്ല.

ധീരമായ ചുവടുവയ്പ്പുകൾക്കും എടുത്തുചാട്ടങ്ങൾക്കും ഇ.എം.എസ്സിന് ധൈര്യമുണ്ടായിരുന്നു. പക്ഷേ പാർട്ടിയ്ക്കകത്തുവരുമ്പോൾ അതു നല്ല ഗുണമാണോ ചീത്തഗുണമാണോ എന്ന് എനിക്കിപ്പോൾ പറയാൻ ഒക്കില്ല. ഒരു രക്ഷയുമില്ലാത്ത സന്ദർഭത്തിൽ മാത്രമേ അങ്ങേര് അച്ചടക്കം ലംഘിക്കുകയുള്ളൂ. ആകെപ്പാടെ അച്ചടക്കം ലംഘിച്ചു എന്ന് പറയാവുന്നത് പാർട്ടി പിളർന്നപ്പോൾ ഇങ്ങോട്ടു പോന്നു എന്നുള്ളത് മാത്രമാണ്. കാരണം എന്താണെന്നു വച്ചാൽ ന്യൂനപക്ഷമായിരുന്നല്ലോ കമ്മിറ്റിയിൽ.

***ആ അർത്ഥത്തിൽ സാഹസികനായിരുന്നു അല്ലേ?***

അത്ര സാഹസികമൊന്നുമല്ല. സമൂഹത്തിൽ പരിവർത്തനം വരുത്തുന്നത് സാഹസികമാണ്. ഉദാഹരണത്തിന് അങ്ങേരുടെ ആദ്യകാലമൊക്കെ

നോക്കിയാൽ കാണാം ഇപ്പോൾ തന്നെ അങ്ങേരുടെ കൃതികളുടെ രണ്ടാമത്തെ വാല്യം എഡിറ്റു ചെയ്തുകൊണ്ടിരുന്നപ്പോൾ ഒരു ലേഖനം ശ്രദ്ധിച്ചു. ചെറുപ്പക്കാലത്ത് അങ്ങേര് തുടങ്ങിയ ഒരു മൂവ്മെൻറ് - കുടുമ മുറിക്കുക, കുടുമ മുറിച്ചിട്ട് പിന്തിരിപ്പന്മാർക്ക് പൊതി കെട്ടി അയച്ചുകൊടുക്കുക. എന്നിട്ട് അതിനെപ്പറ്റിയെഴുതി - ഇനി എൻെറ കൈയിൽ പത്തു കുടുമ മുറിയാന്മാരുണ്ടെങ്കിൽ ഇതുമുഴുവൻ ഞാൻ അട്ടിമറിച്ചുകളയും. ഇ.എം.എസ്സാണോ ഇത് എഴുതിയതെന്ന് ഞാൻ രണ്ടുതവണ നോക്കി. അങ്ങനെ ഒരു സാഹസികത അങ്ങേരുടെ ചെറുപ്പത്തിൽ ഉണ്ടായിരുന്നു. പക്ഷേ പിന്നീട് പാർട്ടിയോട് ഭക്തി വളരെ വളരെ വളർന്നതിനു ശേഷം അതുപോയി. പാർട്ടി അച്ചടക്കം അച്ചട്ടായി. സുന്ദരയ്യ അങ്ങനെ ആയിരുന്നില്ല. ബാസവ പുന്നയ്യ അങ്ങനെ ആയിരുന്നില്ല. സിപിഎം പ്രത്യേകം പാർട്ടി ഉണ്ടാക്കിയത് ശരിയോ തെറ്റോ എന്ന് വാദിക്കാം. എങ്കിലും മാർക്സിസ്റ്റുകാരെ സംബന്ധിച്ചിടത്തോളം ഉണ്ടാക്കേണ്ടത് ചരിത്രപരമായ ആവശ്യമായിരുന്നല്ലോ. ഈ ആവശ്യം നിർവഹിക്കാനുള്ള എടുത്തുചാട്ടമുണ്ടല്ലോ ചിലപ്പോൾ വഴിയാധാരമായി പോകും. ചിലപ്പോൾ ഒരു രാഘവനോ ഗൗരിയമ്മയോ ആയിപ്പോകേണ്ടതാണേ. അതിനുള്ള ധൈര്യം അദ്ദേഹത്തിന് ഉണ്ടായില്ല. അതിൻെറ ഫലമായിട്ട് പലപ്പോഴും കേരളത്തിൻെറ യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കാൻ കഴിയാത്ത കേന്ദ്ര നേതൃത്വത്തിൻെറ തെറ്റായ ചില ലൈനുകൾ അദ്ദേഹം സ്വീകരിച്ചിട്ടില്ലേ എന്ന് എനിക്ക് സംശയമുണ്ട്.

***ബുദ്ധിജീവികളെ പാർട്ടിയിലേക്ക് ആകർഷിക്കാൻ ഇ.എം.എസ്സിനു കഴിഞ്ഞിരുന്നല്ലോ.***

പേരിനെങ്കിലും ബുദ്ധിജീവികൾ കൂടെയുള്ളത് അദ്ദേഹത്തിൻെറ കഴിവാണ്. ഞാൻ പറയുന്നത് അതല്ല. ഇ.എം. എസ്സും കൂടെയുണ്ടെങ്കിലേ പറയാൻ പറ്റുകയുള്ളൂ. അദ്ദേഹം കൂടെ ഇരുന്ന് ചർച്ച ചെയ്യേണ്ടതാണ്. എൻെറ വിമർശനം ഇപ്പോൾ ഏകപക്ഷീയമാണ്. ഉദാഹരണത്തിന് ഇന്നിപ്പോൾ ലോക കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിലെ ഏറ്റവും പ്രധാനപ്പെട്ട മാറ്റം ജനാധിപത്യത്തിലേക്കും ഒരു ഓപ്പൺ സൊസൈറ്റി സങ്കല്പത്തിലേക്കും അത് മാറിക്കൊണ്ടിരിക്കുന്നു എന്നുള്ളതാണ്. ജനാധിപത്യം നിലനിർത്തുക. പ്രതിപക്ഷ പ്രവർത്തനം അനുകൂലിക്കുക. ജനാധിപത്യ കേന്ദ്രീകരണം എന്ന സിദ്ധാന്തം ഉപേക്ഷിക്കാതെ തന്നെ കുറെക്കൂടി അയവേറിയ സമീപനം സ്വീകരിക്കുക എന്നുള്ളത് ഇന്ന് പൊതുവെ അംഗീകരിക്കപ്പെട്ടതാണ്. അതുപോലെ തിരഞ്ഞെടുപ്പിൽ മത്സരിക്കുക. ജയിക്കാൻ കഴിഞ്ഞാൽ ജനങ്ങൾക്ക് പ്രയോജനകരമായ ചില കാര്യങ്ങൾ ചെയ്തുകൊണ്ട് കമ്യൂണിസ്റ്റ് പാർട്ടിയുടെ അടിത്തറ ബലപ്പെടുത്തുക. ഈ കെയിൻസ്, സിഡ്നി വെബ്, ബിയാട്രീസ് വെബ് - ഒക്കെ പറഞ്ഞ കാര്യമാണ് ക്ഷേമരാഷ്ട്ര സിദ്ധാന്തം. മുതലാളിത്തത്തെ നിലനിർത്താൻ പോലും സാമൂഹ്യക്ഷേമം നോക്കണമെന്ന്. ഈ കാര്യങ്ങളൊക്കെ ചെയ്യുകയും അതിൽ സിദ്ധാന്തങ്ങൾ ഉണ്ടാക്കുകയും അത് പ്രാവർത്തികമാക്കുകയും ചെയ്തു. ലോകത്തിന് ഒരു മാതൃക കേരള സംസ്ഥാനത്ത് ഉണ്ടാക്കാൻ ഇ.എം.എസ്സിനു കഴിഞ്ഞു. പക്ഷേ അതൊരു തിയറിയാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അത് സ്റ്റാലിനിസ്റ്റ് സമ്പ്രദായത്തിൻെറ വിപരീതമാണ്. അതുകൊണ്ട് എന്തുപറ്റി, അദ്ദേഹത്തിനുശേഷം, മുപ്പതു കൊല്ലം കഴിഞ്ഞിട്ടാണ് ഗോർബച്ചേവൊക്കെ ഇതു പറയാൻ തുടങ്ങുന്നത്. എത്രയോ കൊല്ലം മുമ്പ് ഇ.എം.എസ് അതു പ്രവൃത്തിയിൽ കാണിച്ചു. പക്ഷേ അതൊരു തിയറിയാക്കിയില്ല. എന്നു മാത്രമല്ല അതൊരു തിയറിയാക്കാൻ ശ്രമിച്ച ആളുകളെ സംശയിക്കുകയും ചെയ്തു. അതുകൊണ്ടാണ് അദ്ദേഹം പറയുന്നത് അങ്ങനെ കേരളാ മോഡലൊന്നുമില്ലെന്ന്. ഇതൊക്കെ ഇ.എം. എസ്സിന് അടിസ്ഥാനപരമായുള്ള ഐഡിയോളജിക്കൽ കൺഫ്യൂഷൻെറഭാഗമാണെന്നാണ് എൻെറ അഭിപ്രായം.

**ഏ.കെ.ജി ഒരു ദുർബലനിമിഷത്തിൽ പറഞ്ഞു: എനിക്ക് പല തെറ്റുകൾ ഉണ്ട്. അതിൽ ഏറ്റവും വലിയ തെറ്റ് എന്താണെന്നുവച്ചാൽ ഇ.എം.എസ് പറഞ്ഞാൽ അതു ഞാൻ അന്ധമായിട്ട് വിശ്വസിക്കും.**

***സാമൂഹിക മാറ്റത്തിനു വേണ്ടി ഇ.എം.എസ് കാട്ടിയ ധൈര്യം രാഷ്ട്രീയമായി അദ്ദേഹം കാണിച്ചില്ല എന്നാണ് പി.ജി. പറയുന്നത്.***

അതുതന്നെയാണ് സംഗതി. അങ്ങേർക്ക് അത് മാറ്റാൻ കഴിഞ്ഞില്ലായെന്നുവച്ചാൽ, വേറൊരു കമ്യൂണിസ്റ്റ് നേതാവിനോ വേറൊരു കോൺഗ്രസ്സ് നേതാവിനോ അല്ലെങ്കിൽ ലേബർ പാർട്ടി നേതാവിനോ കഴിഞ്ഞില്ലായെന്ന് പറയും പോലെയല്ല. He really could do it; he did it; he showed it and he made it exemplary for all the world to see. But either he was not bold enough to theorise on it, or make an ideology about it, or even if he was bold, he was not sure about it.

***ഇ.എം.എസ് ജീവിച്ചിരുന്നപ്പോൾ പ്രായോഗിക രാഷ്ട്രീയത്തിനും പാർട്ടിക്കും നൽകിയ പ്രസക്തി ഇപ്പോഴുണ്ടോ? ഇ.എം.എസ്സിൻെറ മരണശേഷം ഇ.എം.എസ്സിൻെറ സാന്നിധ്യം പി.ജി കരുതിയ അത്രയുമെങ്കിലും പാർട്ടിയിൽ കാണുന്നുണ്ടോ?***

രണ്ടു കാരണങ്ങളുണ്ട് അതിന്. അതൊന്നും പ്രസിദ്ധപ്പെടുത്താൻ കൊള്ളാവുന്ന കാര്യങ്ങൾ അല്ല. സിപിഎം രൂപം കൊണ്ടപ്പോൾ ഇ.എം.എസ്സിൻെറ ലെവലിലുള്ളവർ അല്ലെങ്കിലും ആ ജനുസ്സിൽപെട്ട, ആ മൂശയിൽ വാർത്ത, കുറെ ആളുകൾ ഉണ്ടായിരുന്നു. എൻ.ഇ. ബലറാം, സി. അച്യുതമേനോൻ എന്നിങ്ങനെ. ഞാൻ അച്യുതമേനോനെ ആത്മാർത്ഥമായി വിലയിരുത്തുന്നത് ഫസ്റ്റ്ക്ലാസ് കോൺഗ്രസ്മാൻ എന്നാണ്. അദ്ദേഹം കമ്യൂണിസ്റ്റൊന്നുമല്ല.

***ആര്? അച്യുതമേനോനോ?***

അച്യുതമേനോൻ തന്നെ. മനസ്സിലായില്ലേ. നല്ല കോൺഗ്രസ്സുകാരൻ. കോൺഗ്രസ്സിൻെറ കാര്യങ്ങൾ നടത്താൻ അച്യുതമേനോനെപ്പോലെ നാലുപേരെ കിട്ടിയാൽ കോൺഗ്രസ്സ് രക്ഷപ്പെടും ഈ രാജ്യത്ത്. ഏഴുകൊല്ലം നില നിർത്തി കൊടുത്തില്ലേ അവരെ. അല്ലെങ്കിൽ അതിനിടയ്ക്ക് പൊളിഞ്ഞേനെ അത്. അച്യുതമേനോനെ പ്രശംസിക്കുന്നത് അങ്ങേര് നല്ല കമ്യൂണിസ്റ്റ് ആയിട്ടൊന്നുമല്ല.

***ഒരിക്കലും അച്യുതമേനോനോട് പൊറുക്കാത്ത മറ്റൊരാൾ ഇ.എം.എസ്സായിരുന്നു.***

തിയറി ഒന്നുമില്ലെങ്കിലും ജനങ്ങളുടെ അംഗീകാരത്തിൻെറ ഒരു ഫ്ലാഷുണ്ടായിരുന്നു എം.എൻ. ഗോവിന്ദൻ നായർക്ക്. അതുപോലെ ഏ.കെ. ഗോപാലൻ, ഇ.പി. ഗോപാലൻ, പി. കൃഷ്ണപിള്ള, ഇ.എം.എസ് എന്നു പറയുമായിരുന്നു ഇ.പി. ഗോപാലൻ. അത്ര പ്രധാനിയായിരുന്നു. നിങ്ങളുടെ തലമുറയ്ക്ക് അത് അറിയില്ല. ഇ.പിയെ ഒരു തവണ കണ്ട് വർത്തമാനം പറഞ്ഞാൽ നമുക്ക് അറിയാം. ഹാ വൂ എന്താണ് അങ്ങേരുടെ ഒരു തലം. ഇങ്ങനെ നിരവധി ആളുകളുണ്ട്. കഴിവുള്ളവർ. പ്രാപ്തന്മാർ. എറണാകുളത്ത് കെ.സി. മാത്യു എന്നെയും പികെവിയെയുമൊക്കെ ഈ പാർട്ടിയിലേക്ക് കൃത്യമായി കൊണ്ടുവന്ന ഒരാളാണ് കെ.സി. മാത്യു. അത്ര മിടുക്കനായിരുന്നു. ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. നല്ല എഴുത്തും ഷാർപ്പ

നെസ്സും. ഇപ്പോൾ സിപിഐയിലാണ്. അതുപോലെ ഇ. ഗോപാലകൃഷ്ണ മേനോൻ, സി. ജനാർദ്ദനൻ. അച്യുതമേനോൻ പോലും ചിരിക്കുന്ന ഒരു സ്ഥലമായിരുന്നു ജനാർദ്ദനന്റെ വീട്. - ഈ തരത്തിൽ ഒരു വലിയ കൂട്ടം ആളുകളെ നിസ്തേജരാക്കി. അവർ ക്കു യാതൊരു പണിയുമില്ലായിരുന്നു സിപിഐയിൽ. സിപിഐയിൽ ആളുണ്ടെങ്കിൽ അല്ലേ പണിയുള്ളു. നമ്മ ളൊരു വീടു പണിയാൻ വേണ്ടി വളരെ സമർത്ഥരായ നൂറുകൊല്ലന്മാരെ കല്പ്പണിക്കായി കൊണ്ടുവരുന്നു. ഈ നൂറു കൊല്ലന്മാർക്കും കൂടി പത്തു കല്ലേ പണിയാനുള്ളുവെങ്കിൽ അവർക്ക് പണിയാൻ ഒക്കുമോ. അപ്പോൾ ഇ.എം.എസ്സിന്റെ പിന്നാലെ കാര്യം നടത്തേണ്ട ആളുകളായിരുന്നു അവർ. ഇ.എം.എസ്സിന്റെ സകല തിയററ്റിക്കൽ വർക്കുകളെയും മറികടക്കാനും ചില കാര്യത്തിൽ ഇ.എം.എസ്സിനേക്കാൾ ഒറിജിനാലിറ്റി കാണിക്കാനും പറ്റുന്ന ആളായിരുന്നു ബാലറാം. ആർക്കിയോളജി, ആന്ത്രപ്പോളജി ഇതൊന്നും സ്വന്തമായിട്ട് ഇ.എം.എസ്സ് നോക്കാറില്ല. വേറെ ആളുകൾ എഴുതിയതുവച്ചുകൊണ്ട് അങ്ങേർ ചരിത്രം എഴുതുന്നു എന്നേയുള്ളു. എന്നാൽ ബലറാം ഒറിജനലായിട്ട് പഠിക്കുന്നയാളായിരുന്നു.

***ഇവരൊക്കെ സി.പി.ഐയിൽ ആയത് ഇ.എം.എസിന്റെ കുഴപ്പമാണോ?***

സ്റ്റാലിൻ മരിച്ചതിനുശേഷം, സ്റ്റാലിന്റെ ദുഷ്ടതയൊന്നും വേണ്ടെങ്കിലും അങ്ങേർക്കുള്ള കഴിവും പ്രാപ്തിയും ഉള്ളവരും പിന്നീട് ഇല്ലായിരുന്നു. സ്റ്റാലിൻ അവരെയൊക്കെ കൊന്നു. ഇദ്ദേഹത്തിന് കൊല്ലാൻ കഴിഞ്ഞില്ല. നിസ്തേജരാക്കി. ആരും ഇല്ലാത്തെ പാർട്ടിയിലേക്ക് തട്ടി.

***ഇ.എം.എസിന്റെ എഴുത്തിനെപ്പറ്റി എന്നതാണ് അഭിപ്രായം?***

എന്ത് പറയാനാണ് - കെ. ദാമോദരൻ, എൻ.ഇ. ബാലറാം, പി.ആർ. നമ്പ്യാർ, സി. അച്യുതമേനോൻ ഇവരൊക്കെ യോഗ്യരാണ്. സി. അച്യുതമേനോനൊക്കെ ഇ.എം.എസ്സിനെപ്പോലെ എഴുതില്ലായെന്നേയുള്ളു. എഴുതിയതൊക്കെ നല്ല അച്ചട്ടല്ലേ, കൃത്യമല്ലേ അതായത് ക്ലിനിക്കൽ പ്രിസിഷൻ. ഇ.എം.എസ്സിന് ക്ലിനിക്കൽ പ്രിസിഷൻ ഉണ്ടെന്ന് പറയാൻ ഒക്കില്ല. ഇ.എം. എസ്സ് സ്വല്പം പരത്തി എഴുതും. എന്നുമാത്രമല്ല അദ്ദേഹത്തിന്റെ എഴുത്തുമുഴുവനും അത്ര വിലപ്പെട്ട തല്ല. കാരണം എല്ലാ ദിവസവും എഴുതും അങ്ങേർ. ഇന്നത്തെ സിറ്റുവേഷൻ അനുസരിച്ച് ഇന്ന് എഴുതും. ഇന്നത്തെ പ്രതികരണം വച്ച് ഇന്ന് എഴുതും. പതിനെട്ട്-ഇരുപത് വയസ്സായപ്പോൾ അങ്ങേരുടെ മനസ്സിൽ കയറിയ ചില സാമൂഹിക ആശയങ്ങൾ മാർക്സിസവുമായി ബന്ധപ്പെടുത്തി അദ്ദേഹം എഴുതിയിട്ടുണ്ട്. എന്നാൽ അതുപോലെതന്നെ ഒരുപാട് കാര്യമില്ലായ്മയും എഴുതിയിട്ടുണ്ട്. അങ്ങേരുടെ കൃതികൾക്ക് അവതാരിക എഴുതിയത് നിങ്ങളാരും ശ്രദ്ധിക്കാറില്ലാത്തതുകൊണ്ട് ഞാൻ രക്ഷപ്പെടുന്നു. ഇ.എം. എസ് ഇങ്ങനെയാണ് എഴുതിയതെങ്കിലും, അത് പിശകാണെന്ന് ഇ.എം.എസ്സിനു തന്നെ പിന്നീട് തോന്നിയതുകൊണ്ട് ഇ.എം. എസ്. പിൽക്കാലത്ത് ഇതിനെപ്പറ്റി എഴുതിയത് ഇന്നതാണെന്ന് ഞാൻ അവതാരികയിൽ എഴുതാറുണ്ട്.

***പി.ജി പറഞ്ഞ ചില കാര്യങ്ങൾ എടുത്തു പറയട്ടെ. സാഹസികനായിരുന്നില്ല, അദ്ദേഹത്തിന് കഴിയാവുന്നത് ചിലത് ചെയ്തില്ല, ആദ്യകാലത്തെ ധൈര്യം പിന്നീട് കണ്ടില്ല. ഇപ്പറഞ്ഞതൊക്കെ പി.ഗോവിന്ദപ്പിള്ളയ്ക്കും ചേരുന്നതല്ലേ?***

എനിക്കങ്ങനെ ധൈര്യക്കുറവ് അല്ല. ഒരു മൂവ്മെന്റിൽ ഒരാൾക്ക് സ്വന്തം കഴിവുകളെപ്പറ്റിയുള്ള അതിശയോക്തി കലർന്ന വിചാരങ്ങൾ നിരാശയ്ക്കും, ആത്മനിന്ദയ്ക്കും ആണ് ഇടയാക്കുന്നത്. സെൽഫ് പിറ്റി എന്നു പറയുന്നതിനെക്കാൾ ദോഷം പിടിച്ച വേറൊരു സ്വഭാവം ഇല്ല. അയ്യോ, എന്നെ അംഗീകരിക്കുന്നില്ല ആളുകൾ. അയ്യോ, വലിയ കഷ്ടമാണ്. ആ ജാതി സുഖക്കേടുള്ള എത്രയോ വയസ്സന്മാരുണ്ടെന്ന് അറിയാമോ. ഞാൻ എന്താണ് ചെയ്തതെന്നുവച്ചാൽ അത്രയേയുള്ളു എനിക്കെന്നുള്ളതാണ് സത്യം. അതിന് അപ്പുറം ഇല്ല. അതിന് അപ്പുറം ഉണ്ട് എന്നുള്ളത് ചില സുഹൃത്തുക്കളുടെ തെറ്റിദ്ധാരണയാണ്. പത്തു പുസ്തകം കൂടുതൽ വായിച്ചാൽ കൂടുതൽ ബുദ്ധിമാനാകും എന്നാണ് ചിലർ കരുതുന്നത് ചില ആളുകൾക്ക് രാവിലെ രണ്ട് ഇഡ്ഡലി കൂടുതൽ കഴിക്കുന്നതാണ് ഇഷ്ടം. നമ്മൾ രണ്ട് ഇഡ്ഡലി കുറച്ചു കഴിക്കുന്നു. വേറൊരാൾ വളരെ നല്ലവനൊക്കെയാണ്. പക്ഷേ അല്പം സ്മോൾ അടിച്ചാലേ അവന് ഉറക്കം വരുകയുള്ളു. ഈ രീതിയിൽ ഒരുത്തൻ കുറേ പുസ്തകം വായിക്കുന്നു എന്നുള്ളതുകൊണ്ട് ഈ പുസ്തകങ്ങളൊക്കെ അറിയുകയും ഈ കാര്യങ്ങളൊക്കെ ഉൾക്കൊള്ളുകയും ആ ഉൾക്കൊള്ളുന്നത് തന്റെ പ്രവർത്തനവുമായി ഉരുകിച്ചേർക്കുകയും ചെയ്യുന്നു എന്ന് അർത്ഥമില്ല. എനിക്ക് കാണപ്പെട്ടിടത്തോളം കഴിവേയുള്ളൂ.

***പാർട്ടി പി.ജിയെ ഏല്പിച്ച ഉത്തരവാദിത്തങ്ങൾ വച്ചു നോക്കുകയാണെങ്കിൽ പി.ജിയ്ക്ക് ഇത്രയ്ക്കേ യോഗ്യതയുള്ളോ എന്നൊരു സംശയം നിലനിൽക്കുന്നുണ്ട്. പൊളിറ്റ് ബ്യൂറോയിലോ, സെൻട്രൽ സെക്രട്ടറിയേറ്റിലോ, സ്റ്റേറ്റ് സെക്രട്ടറിയേറ്റിലോ പി.ജി വന്നില്ല. അല്ലെങ്കിൽ ഒരു മന്ത്രിയായില്ല, എം.പി ആയില്ല. അങ്ങനെ ചിന്തിക്കുന്ന ആളുകൾ ഉണ്ട്.***

എനിക്കതിൽ ഒന്നുമില്ല. എന്റെ ഒരു പ്രധാനപ്പെട്ട ക്ഷീണവശം എന്താണെന്നു ചോദിച്ചാൽ വളരെ നേരത്തെ മുതൽ അർഹിക്കുന്നതിനേക്കാൾ കൂടുതൽ പ്രശംസയും പബ്ലിസിറ്റിയും കിട്ടിയ ഒരാളാണ് എന്നതാണ്. എനിക്ക് ഇരുപത് വയസ്സുണ്ടായിരുന്നപ്പോൾ സി.പി. രാമസ്വാമിഅയ്യർ എനിക്ക് എതിരേ പ്രസ്താവന ഇറക്കി, 1946-ൽ. പിന്നീട് ഓരോ സന്ദർഭത്തിലും. അതുപോലെ 1952-ൽ ആദ്യം എം.എൽ.എ ആയപ്പോൾ കെ.ആർ. രവിയും മറ്റും എന്നെ പ്രശംസിക്കുകയും എഴുതുകയും ഒക്കെ ചെയ്തതാണ്. അക്കാലത്ത് വളരെ നേരത്തെ ഞാൻ സ്റ്റേറ്റ് കമ്മിറ്റിയിൽ വന്നു. പിന്നെ 1957-ൽ ആദ്യം തോല്പിച്ചത് ഇട്ടി കുര്യനെ. നമ്മുടെ പി.പി തങ്കച്ചന്റെ വല്യച്ചൻ. 57-ൽ തന്നെ ഗവൺമെന്റ് വന്നപ്പോൾ പ്രധാനപ്പെട്ട പത്രങ്ങളിലൊക്കെ മന്ത്രിയാകാൻ പോകുന്നവരുടെ പട്ടികയിൽ എന്റെ പേരുണ്ടായിരുന്നു. ഇങ്ങനെ ഓരോ ഘട്ടത്തിലും. അർഹിക്കുന്നതിനേക്കാൾ കൂടുതൽ പ്രചാരണം കിട്ടി. 57-ൽ വിദ്യാഭ്യാസത്തിന്റെ മന്ത്രി പി. ഗോവിന്ദപ്പിള്ളയായിരിക്കും എന്ന് പത്രത്തിൽ വന്നതാണേ. നിയമസഭയിൽ അന്ന് സാമാന്യം നന്നായിട്ട് പ്രവർത്തിച്ച ചുരുക്കം ചിലരിൽ ഒരാളാണ് ഞാൻ. പലപ്പോഴും എന്റെ കഴിവ് ഊതിവീർപ്പിക്കുന്നു. പലരും അതു വിശ്വസിക്കുന്നുണ്ട്. അത്രയേയുള്ളു. ഞാൻ കാര്യമായിട്ട് പറയുകയാണ്. എന്റെ യഥാർത്ഥ അസസ്സ്മെന്റ് ഇതാണ്.

***മന്ത്രിയാകാൻ യോഗ്യതക്കുറവൊന്നും ഉണ്ടായിരുന്നില്ലല്ലോ?***

അയോഗ്യതയൊന്നുമില്ല. പക്ഷേ ആയില്ലായെന്ന് വിചാരിച്ച് എനിക്ക് യാതൊരു ക്ഷീണവും പറ്റിയിട്ടില്ല. മന്ത്രിമാരായ ചിലർക്ക് ഞാൻ മന്ത്രിയായിരുന്നുവെന്ന് പറഞ്ഞു നടക്കേണ്ടി വരുന്നുണ്ട്. എനിക്കുള്ള പ്രശസ്തിയും അംഗീകാരവും മന്ത്രിയായില്ലെങ്കിലും എപ്പോഴുമുണ്ട്.

***പി.ജി തന്നെ മുമ്പൊരിക്കൽ പറഞ്ഞത് ഓർക്കുന്നു, അതായത് കമ്മ്യൂണിസ്റ്റു പാർട്ടിയുടെ കേരളത്തിലെ വളർച്ചയ്ക്ക് വലിയ തടസ്സമായത് എ.കെ. ആന്റണി, വയലാർ രവി, ഉമ്മൻ ചാണ്ടി അതിനുശേഷം വി.എം. സുധീരനും ഒക്കെ ഉൾപ്പെട്ട തലമുറ ചെറു***

*പ്പക്കാരിൽ ഉണ്ടാക്കിയ മാറ്റം ആണെന്ന്. കമ്യൂണിസ്റ്റ് പാർട്ടിയിൽ എന്തുകൊണ്ട് അങ്ങനെയൊരു നിര ഉണ്ടായില്ല.*

ഉണ്ടല്ലോ. അതുകൊണ്ടാണല്ലോ നിലനിൽക്കുന്നത്. എത്ര തോൽവി വന്നു. എന്നിട്ട് ഇപ്പോഴും നിലനിൽക്കുന്നല്ലോ. കോൺഗ്രസ്സിന്റെ നിലനിൽപ്പിന്റെ പ്രധാനപ്പെട്ട സംഗതി കേരളത്തിന്റെ പൊളിറ്റിക്കൽ ലാൻഡ്സ്കേപ്പിൽ ക്രിസ്ത്യൻ, മുസ്ലിം ന്യൂനപക്ഷങ്ങൾക്കുള്ള വിശേഷ അധികാരമാണ്. അവരിൽ നിന്ന് ഒരു വിഭാഗത്തെ കയ്യിൽ കിട്ടാതെ, ഇടതുപക്ഷത്തിന് മുന്നോട്ടു യാത്ര പ്രയാസമാണ്. ക്രിസ്ത്യാനികളായ ചെറുപ്പക്കാർ കേഡറുകളിലുണ്ട്. പക്ഷേ മുസ്ലീംകളെ തൊടാൻ കഴിഞ്ഞിട്ടില്ല. സാധിക്കുമെങ്കിൽ ലീഗുമായി ധാരണ വേണം എന്നു പറയുന്ന വിഭാഗത്തിൽ ഞാൻ പെടാൻ പ്രധാനപ്പെട്ട കാരണം അതാണ്. നമ്മുടെ ജനാധിപത്യ പരീക്ഷണം തുടരണമെന്നുണ്ടെങ്കിൽ, അധികാരത്തിൽ വരുന്നതിലൂടെ ചില കാര്യങ്ങൾ ജനങ്ങൾക്കുവേണ്ടി ചെയ്യുകയെന്നത് കമ്യൂണിസ്റ്റ് പാർട്ടിയുടെ പരിപാടിയാണെങ്കിൽ ഇന്നത്തെ യു.ഡി.എഫിൽ ഗണ്യമായ പിളർപ്പ് വരുത്താതെ ഒരിക്കലും സാധ്യമല്ല. ഈ തർക്കമൊക്കെ ഉണ്ടെങ്കിലും ശരി., ഈ കരുണാകരനൊക്കെ ഉണ്ടെങ്കിലും ശരി ചിലപ്പോൾ കഷ്ടിച്ച് മൂന്നു നാല് വോട്ടുകൾ കൂടുതൽ കിട്ടും. അതുകൊണ്ടായില്ലല്ലോ. ജനങ്ങളുടെ പൊതുവേ പിന്തുണയില്ലാതെ നിയമസഭയിൽ നാല് വോട്ട് കൂടുതൽ കിട്ടിയിട്ട് യാതൊരു കാര്യവുമില്ല. അങ്ങനെ പിന്തുണ ആന്റണിയ്ക്ക് ഉണ്ടായിരുന്നു കഴിഞ്ഞ ഇലക്ഷനുശേഷം. അയാൾ അത് യഥാർത്ഥത്തിൽ ഉപയോഗിച്ചിരുന്നെങ്കിൽ ഞങ്ങൾ ബുദ്ധിമുട്ടിയേനെ. കമ്യൂണിസ്റ്റ് പാർട്ടിയെ നശിപ്പിക്കുകയെന്നതാണ് എന്റെ പ്രധാനപ്പെട്ട ലക്ഷ്യം എന്ന രീതിയിൽ ഭ്രാന്തെടുത്ത് പറയാതെ ചില നടപടികൾ എടുത്തിരുന്നെങ്കിൽ ഞങ്ങൾ മാർക്സിസ്റ്റുകളുടെ ഇടയിൽതന്നെ ചലനമുണ്ടായേനെ. പക്ഷേ അദ്ദേഹത്തിന് അതിനുള്ള ബുദ്ധിയില്ല.

*മുസ്ലീം ലീഗുമായുള്ള ബന്ധത്തിന്റെ കാര്യത്തിൽ പി.ജി. അച്യുതാനന്ദനോടു യോജിക്കുന്നില്ല എന്നു മനസ്സിലായി. ഭരണം കിട്ടാൻ വേറെ മാർഗമില്ലാത്തതുകൊണ്ടാണോ ലീഗിനോട് കൂടാൻ ഈ വ്യഗ്രത.*

ഭരണം കിട്ടാനല്ല. നമ്മൾ എല്ലാ വിഭാഗം ജനങ്ങളുടെയും ഇടയ്ക്ക് ചെല്ലണം. അവർ മുഴുവൻ കമ്യൂണിസം അംഗീകരിച്ചിട്ടല്ല. അത് വാസ്തവത്തിൽ കഴിഞ്ഞതവണ ചെയ്തു പോയേനെ. പക്ഷേ പാർട്ടിയുടെ ചില കടുംപിടിത്തങ്ങൾ കാരണം നടന്നില്ല. ആ കാര്യത്തിനാണ് രാഘവനെ പറഞ്ഞയച്ചത്. ഇനിയിപ്പോൾ രാഘവനെ പുറത്താക്കിയതിന് എന്തു ന്യായീകരണം പറയും എന്നൊക്കെയാണ് പാർട്ടിയുടെ ചിന്ത. രാഘവൻ അവിടെ തലകുത്തി നടന്നാൽ നമുക്ക് എന്ത് ചുക്കാ. ഞാൻ ചോദിച്ചു സ്റ്റേറ്റ് കമ്മറ്റിയിൽ, രാഘവൻ പറഞ്ഞു നടക്കും ഞാനിത് പറഞ്ഞിട്ടല്ലേ എന്നെ പുറത്താക്കിയത് എന്ന്. അതേ അതുതന്നെയാണ് കാരണം. ഞങ്ങൾക്ക് അതിനാണ് മനസ്സ് എന്നു പറഞ്ഞാൽ ഇപ്പോൾ എന്തോ ചെയ്യാനാണ്. ഇവരുടെയൊക്കെ പേടി രാഘവൻ മുതലെടുക്കുകയില്ലേ എന്നാണ്.

*അച്യുതമേനോനും, നായനാരും, ഇ.എം.എസ്സുമായിട്ടൊക്കെയുള്ള ഇടപഴകലിന്റെ ചില രസങ്ങൾ ഒക്കെയുണ്ടല്ലോ, ഇ.എം.എസ് അണ്ടർവെയറിന്റെ പോക്കറ്റിൽ പൈസ സൂക്ഷിക്കുന്നതുപോലെ.*

**പലപ്പോഴും കേരളത്തിന്റെ യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കാൻ കഴിയാത്ത പാർട്ടിയുടെ കേന്ദ്രനേതൃത്വത്തിന്റെ തെറ്റായ ചില ലൈനുകൾ ഇ.എം.എസ്. സ്വീകരിച്ചിട്ടില്ലേ എന്ന് എനിക്കു സംശയമുണ്ട്.**

ഈ മലബാറുകാരൊക്കെ അങ്ങനെയാണ്, അണ്ടർവെയറിന്റെ പോക്കറ്റിലാവും പണം. വാസ്തവത്തിൽ അതുകൊണ്ട് പോക്കറ്റടിക്കില്ല. ഇ.എം.എസിന്റെ കയ്യിൽ പത്തു-നാല്പതു രൂപയിൽ കൂടുതൽ കാണുകയില്ല. അക്കൗണ്ടിൽ യാതൊന്നും കാണുകയില്ല. വല്ല പത്തോ ആയിരം രൂപ ബാങ്കിൽ കാണും. ഒറ്റ കാശ് കയ്യിലില്ലെങ്കിലും അങ്ങേരെ പൊന്നുപോലെ ആളുകൾ കൊണ്ടുനടന്നുകൊള്ളുമെന്ന് അറിയാം. അങ്ങനെ ചെയ്യുമെങ്കിൽ പോലും പലർക്കും പണം കൈയിലിരിക്കണമെന്നുണ്ടല്ലോ. ഇ.എം.എസ്സിന് അതില്ലായിരുന്നു.

*സ്വതന്ത്രചിന്തയും പരന്നവായനയുമൊക്കെയുള്ള ആളെന്ന നിലയിൽ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ അപചയങ്ങളെപ്പറ്റി, മോശമായ പ്രവണതകളെക്കുറിച്ച് തുറന്നു പറയാനുള്ള ചുമതല ഗോവിന്ദപ്പിള്ളയെപ്പോലെ ഒരാൾക്കില്ലേ?*

നമ്മളൊരു നല്ല കാലത്തായിരുന്നു എന്നല്ല ബുദ്ധിയുള്ള ആരും വിചാരിക്കുക. കാലം അധഃപതിച്ചിരിക്കുകയാണ് എന്നു കരുതും. കലിയുഗത്തെപ്പറ്റിയുള്ള സങ്കല്പമെല്ലാം അങ്ങനെയാണ്. സോക്രട്ടീസിന്റെ പ്രസിദ്ധമായ പ്രസ്താവനയുണ്ട്. ഇന്നത്തെ ചെറുപ്പക്കാർക്ക് വല്ല വിചാരവുമുണ്ടോ, കഷ്ടമാണ്. അവർ ആഹാരം കഴിക്കുന്നതുപോലും കൃത്യമല്ല. വാരിവാരി തിന്നോണ്ടു പോകും. അതു തീരുന്നതിനുമുമ്പ് അവർ ഇറങ്ങിപ്പോകും. ക്രിസ്തുവിനു മുമ്പ് നാലു നൂറ്റാണ്ട് മുമ്പാണത്. സ്വന്തം ഭാര്യയെ കൊടുത്തിട്ട് രാജാവിനെ തൃപ്തിപ്പെടുത്തുന്ന രാജസേവകന്മാരുടെ കാലമൊക്കെ എത്ര നല്ലകാലം എന്ന് ഇപ്പോൾ ചിലർ പറയും. 1922-ൽ കേരളത്തിലെ വിദേശ ആക്രമണം എന്നു പറഞ്ഞ് ഒരു ലേഖന പരമ്പര സി.വി. രാമൻപിള്ള എഴുതി. അതിൽ പറയുന്നത് കേൾക്കണം എന്താ ഇന്നത്തെ ഒരു സ്ഥിതി.

*പി.ജി ഇന്നത്തെ കാലത്തിൽ തൃപ്തനാണെന്നാണോ പറയുന്നത്?*

അതൊരു സ്ഥിരം സുഖക്കേടാണ് എല്ലാ തലമുറയുടെയും. പഴയ ചില നന്മകൾ ഓർക്കുകയും ഇന്ന് ആ നന്മകൾ കൂടുതൽ സ്ഥാപിക്കേണ്ടതാണെന്ന് തോന്നുകയും ചെയ്യുന്ന അവസ്ഥയുണ്ടല്ലോ. അത് പുരോഗതിക്ക് ആവശ്യമാണ്. നമ്മൾ സാധാരണ ചരിത്രത്തിൽ പറയുന്നത് വിക്ടോറിയൻ കംപ്ലെയിസെൻസി എന്നാണ്. അതായത് വിക്ടോറിയയുടെ കാലത്ത് സകലതും ശരിയായിരുന്നുവെന്നാണ്. കണ്ടുപിടിക്കേണ്ടതെല്ലാം കണ്ടുപിടിച്ചു. ഇനി ഫിസിക്സിൽ ഒന്നും കണ്ടുപിടിക്കാൻ ഇല്ല എന്നൊക്കെ കരുതിയപ്പോഴാണ് ഫിസിക്സ് മുഴുവനും അട്ടിമറിച്ച് ഈ നൂറ്റാണ്ടിൽ ഐൻസ്റ്റൈൻ അദ്ദേഹത്തിന്റെ സിദ്ധാന്തം കണ്ടുപിടിച്ചത്. ഹിസ്റ്ററി എഴുതിയപ്പോൾ ലോഡ് ആക്റ്റൻ കരുതിയത് ഇനി ചരിത്രമൊന്നും കാര്യമായിട്ട് എഴുതാനില്ല എന്നാണ്.

*ഇതൊക്കെയാണെങ്കിലും ചിന്തകരെന്ന് നമ്മൾ വിളിക്കുന്നവരെല്ലാം ആ കാലഘട്ടത്തിന് എതിര് നിന്നവരുതന്നെയാണ്.*

പക്ഷേ പഴയകാലം നല്ലതായിരുന്നുവെന്ന് പറയുന്നതിൽ വലിയ അർത്ഥമില്ല. പഴയകാലത്ത് എന്തൊക്കെ നടന്നിട്ടുണ്ട്. ഇവിടുത്തെ ഭ്രാന്താലയത്തിന്റെ ഒരംശം ഞാൻ ഓർത്തിട്ടുള്ളതാണ്. 1930-കളിൽ ഞാൻ സ്കൂളിൽ പഠിക്കുമ്പോൾ പുലയരൊക്കെ ഞാൻ പുറത്തേക്ക് ഇറങ്ങുമ്പോൾ ഓടിപ്പോകുന്നത് കണ്ടിട്ടുണ്ട്. എന്തൊരു കോൺഗ്രസ്സാണിപ്പോൾ എന്നൊക്കെ പറയാറി

ല്ലേ? അതിലൊന്നും അർത്ഥമില്ല. അന്ന് കോൺഗ്രസ്സിൻെറ പ്രമാണിയായിരുന്നു എ.ആർ. നാരായണപിള്ള. ഉത്തരവാദിത്തഭരണം എന്നുള്ള ആശയം കേരളത്തിൽ ആദ്യം പറഞ്ഞത് അദ്ദേഹമാണ്. അന്ന് അങ്ങേർക്ക് എതിരായി രാമസ്വാമി അയ്യർ കേസെടുത്തു. ആ സർക്കാരിൻെറ പ്രോസിക്യൂട്ടർ ആയി. എ.ആർ. നാരായണപിള്ളയെന്നു പറഞ്ഞാൽ മതിയല്ലോ. യുവാവും സുന്ദരനും ഒരു വലിയ തറവാട്ടിലെ അംഗവും ഒക്കെ ആയിരുന്ന ഊർജ്ജ്വലനായ പത്രാധിപർ സുകുമാരൻ എവിടെ പോയി നിന്നു. അതുപോലെ വി.കെ. വേലായുധൻ. കമ്യൂണിസ്റ്റ് പാർട്ടിയിൽ കൃഷ്ണപിള്ളയെപ്പോലെ ചില ആളുകളെ എടുത്തു പറയാൻ കഴിയും. വരാൻ പോകുന്ന കാലഘട്ടത്തിൽ, ഇന്നുള്ള ചില ആളുകളെയായിരിക്കും എടുത്തുപറയാൻ പോകുന്നത്.

*അങ്ങനെ എടുത്തു പറയുന്ന ഒരു പേരായിട്ട് പി.ഗോവിന്ദപ്പിള്ള വരുമെന്ന് വിചാരിക്കുന്നുണ്ടോ? ഒരു തിരുത്തൽ ശക്തിയായി പാർട്ടിയിൽ പ്രവർത്തിച്ചയാൾ എന്ന നിലയിൽ...*

അത് എൻെറ യോഗ്യതയാണോ എൻെറ ചഞ്ചലിപ്പാണോ എന്നുള്ളത് സംശയിക്കേണ്ടിയിരിക്കുന്നു. ആട് ഇല കടിക്കുന്നതു പോലെ ഞാൻ ചിലതൊക്കെ അവിടവിടെയായി ചെയ്തു. ഞാൻ വളരെ ശക്തിയായിട്ട് വാദിച്ചുകൊണ്ടിരുന്ന പല കാര്യങ്ങളും ഇന്ന് ഉപേക്ഷിച്ചിരിക്കുകയാണ്. ഉദാഹരണമായിട്ട് സ്റ്റാലിനെപ്പറ്റിയും മറ്റും. കമ്യൂണിസ്റ്റ് പാർട്ടികൾ യോജിക്കുന്നതിനെതിരേയുള്ള ഏറ്റവും ശക്തമായ എഡിറ്റോറിയലുകൾ എഴുതിയിട്ടുണ്ട് ഇപ്പോൾ അതിലൊന്നും വിശ്വസിക്കുന്നില്ല.

*സി.പി.എമ്മും സി.പി.ഐയും ഒന്നിക്കണം എന്നുണ്ടോ?*

ഈ സന്ദർഭത്തിൽ ഏറ്റവും പ്രധാനപ്പെട്ടത് ഇടതുപക്ഷങ്ങൾ യോജിക്കുകയാണ്. നിവൃത്തിയുണ്ടെങ്കിൽ സിപിഐയും സിപിഎമ്മും ലയിച്ചു ചേരണം. സിപിഐയും സിപിഎമ്മും തമ്മിൽ ഇപ്പോഴും അടിസ്ഥാനപരമായ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ട്. പക്ഷേ അതൊന്നും ഈ സിപിഐക്കാർക്ക് പ്രധാനമല്ല. എന്ത് ഞങ്ങൾ എഴുതിക്കൊടുത്താലും അവിടെ ഒപ്പിടാൻ അവർ തയ്യാറാണ്. ഈ ഘട്ടത്തിൽ താത്വിക പ്രശ്നങ്ങളിലൊന്നും അഭിപ്രായവ്യത്യാസം വരാൻ പോകുന്നില്ല. ഈ ട്രേഡ് യൂണിയൻസ് യോജിച്ചാൽ എന്താണ് കുഴപ്പം. എ.ഐ.ടി.യു.സിയും സി.ഐ.ടിയുവും യോജിച്ചാൽ എന്താണ് കുഴപ്പം.

*പാർട്ടിക്ക് അധികാരം കിട്ടുമ്പോൾ ജനാധിപത്യത്തിൻെറ അടിസ്ഥാനതത്വങ്ങളിൽനിന്ന് വ്യതിചലിക്കുകയും മുഷ്ക് കാട്ടുകയും ചെയ്യുന്നതായി കണ്ടിട്ടുണ്ട്.*

ചിലപ്പോൾ അങ്ങനെ വരാറുണ്ട്. പിശകാണത്. ആത്യന്തികമായിട്ട് ജനാധിപത്യം ശരീരംപോലെതന്നെയാണ്. ശരീരംകൊണ്ട് പണിയെടുത്തിട്ടും അധ്വാനിച്ചിട്ടുമാണ് ആരോഗ്യം വരുന്നത്. അദ്ധ്വാനിക്കാൻ കുറേ ബുദ്ധിമുട്ടുണ്ട്. അതുപോലെ ജനാധിപത്യവും ചിലപ്പോൾ വിഷമം ഉണ്ടാക്കും. പക്ഷേ പാർട്ടി ജനാധിപത്യത്തിൻെറ കൂടെ നിൽക്കണം. അല്ലെങ്കിൽ ചട്ടക്കൂടൊക്കെ ഒരു ചെറിയ സ്പർശം കൊണ്ട് തകരും. അതല്ലേ, സോവിയറ്റ് യൂണിയൻ ഇത്രയും നിന്നിട്ട് ഒരു നാലു നിമിഷംകൊണ്ട് പൊളിഞ്ഞത്. എൻെറ അഭിപ്രായം പറയാമല്ലോ ഗോർബച്ചേവ് പറഞ്ഞതുപോലെ നാളെ നമുക്ക് ജനാധിപത്യം എന്ന നിലയിൽ ഒറ്റയടിക്കല്ല മറിച്ച് പടിപടിയായിട്ട്. കുളിവെള്ളത്തോടൊപ്പം കുഞ്ഞിനെയും കളയരുത്. വേണ്ടത്ര ജനാധിപത്യം ഇപ്പോഴും വന്നിട്ടില്ല എന്നുതന്നെയാണ് എൻെറ അഭിപ്രായം.

**ഇ.എം.എസ്സിൻെറ സകല തിയററ്റിക്കൽ വർക്കുകളെയും മറികടക്കാനും ചില കാര്യങ്ങളിൽ ഇ.എം.എസ്സിനേക്കാൾ ഒറിജിനാലിറ്റി കാണിക്കാനും പറ്റുന്ന ആളായിരുന്നു എൻ. ഇ. ബാലറാം. ഇ.എം.എസ്സിൻെറ എഴുത്തുമുഴുവനും അത്ര വിലപ്പെട്ടതല്ല. ഇന്നത്തെ സിറ്റേ്വഷൻ വച്ച് ഇന്നെഴുതും.**

*ചൈനയിലെ കാര്യം പിന്നെ പറയാനുമില്ല..*

ഒരു സ്വല്പം മാറ്റം അവിടെ കാണുന്നുണ്ട്. ഉദാഹരണത്തിന് വെറും സ്വന്തക്കാരെ വച്ചിട്ടാണെങ്കിൽ പോലും മുതിർന്നവർ മാറി നിൽക്കാൻ തയ്യാറായില്ലേ. ബാക്ക് സീറ്റ് ഡ്രൈവിംഗ് എന്നു പറഞ്ഞാലും അതൊരു നല്ല നീക്കമാണ്.

*അതു ജനാധിപത്യത്തിൻെറ സൂചനയായിട്ടാണ് കാണുന്നത്?*

സൂചന. സൂചനയേ ആയുള്ളൂ.

*എന്നാലും പി.ജിയെപ്പോലെ ഒരാളെ തൃപ്തിപ്പെടുത്തുന്നുണ്ടോ?*

Essentially right to dissent, right to dissent, right to oppose, right to put forward alternate policies and right to canvass ഇതൊക്കെ ഉണ്ടായാലേ ജനാധിപത്യമാവൂ.

*അമേരിക്കയുടെ ഇറാഖിലെ ആക്രമണത്തെപ്പറ്റി ഏറ്റവും കുറച്ച് പ്രതിഷേധ സ്വരങ്ങൾ ഉയർന്നത് ചൈനയും വിയറ്റ്നാമും പോലെയുള്ള കമ്യൂണിസ്റ്റ് രാജ്യങ്ങളിലാണ്. ഇത് എങ്ങനെയാണ് പിജി കാണുന്നത്.*

അതിൻെറ പ്രധാനപ്പെട്ട സംഗതി യെന്താണെന്നുവച്ചാൽ അവർക്ക് അതിന് കരുത്തില്ല. എതിർക്കാൻ കരുത്തില്ല. സോവിയറ്റ് യൂണിയന് കരുത്തുണ്ടായിരുന്നു. എൻെറ കയ്യിൽ കണക്കിരിപ്പുണ്ട്. ചൈന, റഷ്യ, ഫ്രാൻസ് എന്നീ രാജ്യങ്ങളുടെ മുഴുവൻ പ്രതിരോധ ച്ചെലവ് നോക്കിയാലും അമേരിക്കയുടെ പകുതിയേ വരുകയുള്ളൂ. അന്ന് ക്രൂഷ്ചേവും ബാക്കിയുള്ളവരുമൊക്കെ സൂയസ് തോടിൻെറ കാര്യത്തിലൊക്കെ അമേരിക്കയെ വെല്ലുവിളിക്കാൻ കാരണമെന്താണെന്ന് അറിയാമോ? ബോംബ് അയയ്ക്കാനുള്ള കരുത്തുണ്ടായിരുന്നു. ഇന്ന് അതിനുള്ള കരുത്തില്ല.

*അമേരിക്ക പോലെ ഒരു ശക്തിയുടെ കടന്നുകയറ്റത്തിന് എതിരേ പ്രതിഷേധ ശബ്ദം പുറപ്പെടുവിക്കാനുള്ള കരുത്തുപോലും കമ്യൂണിസ്റ്റ് വ്യവസ്ഥിതിക്ക് ഇല്ലെന്നു പറയുന്നത്, വലിയ പരാജയമാണ്...*

വലിയ പരാജയമാണ്. സംശയിക്കാനില്ല. അതാണ് ഇന്നത്തെ അവസ്ഥ. അതൊന്നും അമേരിക്കയോടുള്ള വെറും വിട്ടുവീഴ്ചയല്ല. കാരണം ചൈനയുടെയും ഈ രാജ്യങ്ങളുടെയും റഷ്യയുടെ പോലും ദേശീയ താല്പര്യങ്ങൾക്ക് അപകടമാണ് ഈ അവസ്ഥ. അവരുടെ താല്പര്യം അവരും നോക്കുന്നു. ഇന്നിപ്പോൾ നമ്മളും ഡിക്റ്റേറ്റർ, അവരും ഡിക്റ്റേറ്റർ. എൻെറ സാധനം നിങ്ങളുടെ കടയിൽ വിൽക്കണം. ഞങ്ങൾ തടസ്സം ചെയ്യാൻ പാടില്ലയെന്ന് പറഞ്ഞാൽ എന്തു ചെയ്യും. അത് ലോക കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിനു വന്ന അപചയം തന്നെയാണെന്നു സംശയമൊന്നുമില്ല.

*ഇതുവരെ പിജി പോകാത്ത ചൈനയിൽ ഇപ്പോൾ പോയാൽ എന്തൊക്കെയായിരിക്കും ശ്രദ്ധിക്കുക.*

എൻെറ ആരോഗ്യക്കുറവുകൊണ്ടും പിന്നെ പറയാൻ കൊള്ളില്ലാത്ത ഒരു കാരണം കൊണ്ടും ഞാൻ പോകാൻ ആഗ്രഹിക്കുന്നില്ല. എനിക്കിപ്പോൾ പോകണമെങ്കിൽ പാർട്ടിയിൽനിന്ന് അനുവാദം ചോദിക്കണം. പലരും എന്നെ ക്ഷണിച്ചതാണ്. പോകാൻ ഒരു വിഷമവുമില്ല.

*എങ്കിലും നമ്മുടെ മനസ്സിലുള്ള വിഗ്രഹം തകരുമെന്ന പേടി....*

അങ്ങനെ പേടി ഉണ്ടായിരിക്കാം.



പി.ജി.ക്ക് രണ്ടു കൂട്ടുകാർ: പുസ്തകവും പത്നിയും

അതായിരിക്കും ഈ ആവേശക്കുറവിന് കാരണം. രണ്ടാമത്തേ കാര്യം ഞാൻ അവിടെ ചെന്നാൽ നോക്കുന്നത്, മോഡണൈസേഷൻ, പുതിയ വ്യവസായം പിന്നെ പ്രൈവറ്റ് എൻറർപ്രൈസസ് ഇതിൻെറയൊക്കെ വ്യാപ്തി. ഒരു ടോട്ടലിറ്റേറിയൻ പൊളിറ്റിക്സിൽ മാത്രമേ ടോട്ടലിറ്റേറിയൻ ഇക്കോണമി വരൂ. അതുകൊണ്ട് ഈ ഇക്കോണമിയിൽ ഒരു ലിമിറ്റഡ് ലിബറലിസവും ലിമിറ്റഡ് കേസ് ഫോർ സ്മോൾ ഇൻഡസ്ട്രീസും വാസ്തവത്തിൽ ആവശ്യമാണ്. അതുകൊണ്ട് ഞാൻ ചൈനയിലെ വിദേശ നിക്ഷേപത്തെപ്പോലും ശക്തിയായി എതിർക്കുന്നില്ല. പക്ഷേ എല്ലാത്തിനും അടിസ്ഥാനം എന്നു പറയുന്നതുണ്ടല്ലോ ലാഭമുണ്ടാക്കുക, ലോഭം, മദം, മാത്സര്യം ഇതുകൂടാതെ മുതലാളിത്തം നടക്കുകയില്ല. ഇതിൻെറ ഫലമായിട്ട് അവിടുത്തെ ഗ്രാമീണ ജീവിതത്തിൽ ദാരിദ്ര്യവും തൊഴിലില്ലായ്മ ഉണ്ടോയെന്നു നോക്കും.

*അപ്പോൾ കമ്യൂണിസ്റ്റ് മുതലാളിത്തം ആവാം.*

ആ തരത്തിലുള്ള വളർച്ചയില്ലെങ്കിൽ അമേരിക്കയുടെ മുമ്പിൽ മുട്ടുകുത്തേണ്ടി വരും. ആ ഒരു ശക്തി വന്നാലേ നാളെ അമേരിക്കയെ നേരിടാനാവൂ. ഞാൻ കേട്ടിടത്തോളം, മനസ്സിലാക്കിയിടത്തോളം ചൈനയ്ക്ക് എതിരല്ലാത്ത ആളുകൾ എഴുതുന്ന കാര്യങ്ങൾ വച്ചുകൊണ്ടുതന്നെ, ഈ ഹൈ ഇൻഡസ്ട്രീയലൈസേഷനും, ഹൈടെക്നോളജിയും എന്നുള്ളത് അവിടെ എല്ലാ മുതലാളിത്തവുംപോലെ ദാരിദ്ര്യവും വാഗബോണ്ടിസവും വർധിക്കാനിടയാക്കുന്നുണ്ട്. അതു നോക്കാനായിരിക്കും ഞാൻ പോവുക.

*പി.ജിയുടെ സുഹൃത്തും സഹപ്രവർത്തകനുമൊക്കെയായിരുന്ന മൊഹിത്സെൻ ആത്മകഥയിൽ വിമത കമ്യൂണിസ്റ്റെന്ന് പി.ജിയെ വിശേഷിപ്പിച്ചിട്ടുണ്ട്. ഒരു വിമത കമ്യൂണിസ്റ്റായിട്ട് സ്വയം തോന്നിയിട്ടുണ്ടോ?*

എനിക്ക് വിമതത്വം ആ ടൈപ്പിൽ ഇഷ്ടമല്ല. കാരണം വിമതന്മാരുടെ പ്രധാനപ്പെട്ട സ്വഭാവം അഹംഭാവം ആണ്. ലോകത്തിൽ മറ്റുള്ളവരൊക്കെ പ്രശ്നം. ഞാൻ ഇങ്ങനെ ഒരു സത്യം പറയുകയാണ് എന്ന ഭാവം അതിൻെറ അർത്ഥം ചില സമയത്ത് ഞാൻ ഡിസെൻറ് ചെയ്തിട്ടില്ലെന്നല്ല. പക്ഷേ സ്ഥിരം ഡിസെൻറ് ചെറിയാൻ ഫിലിപ്പിൻെറയാണെങ്കിലും ശരി അത് അഹംഭാവത്തെ കാട്ടുന്നു. അതേസമയത്ത് നിങ്ങളുടെ സ്വന്തം അഭിപ്രായം പറയണം. പക്ഷേ കളക്റ്റിവിറ്റിയെന്നു ണ്ടല്ലോ അതും വേണം.

*അഹംഭാവംകൊണ്ടാണെങ്കിലും ഒരു വിമത കമ്യൂണിസ്റ്റായിട്ട് എപ്പോഴെങ്കിലും സ്വയം വിലയിരുത്തിയിട്ടുണ്ടോ.*

അത് മറ്റുള്ളവരൊക്കെ മോശക്കാരാണ്, ഞാനാണ് ഈ വിജ്ഞാനത്തിൻെറ തുമ്പ്, മറ്റുള്ളവർക്ക് എന്തറിയാം. നാലക്ഷരം വായിച്ചിട്ടുണ്ടോ അവൻ. സ്പെല്ലിങ്ങ് മിസ്റ്റേക്ക് കൂടാതെ ഒരു വാചകം എഴുതാൻ അറിയാമോ എന്നൊക്കെയുള്ള മനോഭാവമുണ്ടല്ലോ. ഞങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ ഒരു തരം പെറ്റി ബൂർഷ്വാ ഇൻറലക്ച്വൽസ് ആണ്. അത് ഞാൻ ആണോ എന്ന് അറിഞ്ഞുകൂടാ. ഞാൻ ബോധപൂർവം അതിന് അനുകൂലമല്ല.

*സിപിഎമ്മിന് കേഡർ പോളിസിയുണ്ടോ? അതായത് കൊള്ളാവുന്ന ആളുകളെ പറ്റിയ മേഖലകളിൽ ഉപയോഗിക്കുകയെന്നൊക്കെ പിജിയെ പാർട്ടി വേണ്ടവിധം ഉപയോഗപ്പെടുത്തിയിട്ടുണ്ടോ.*

ഉണ്ടെന്നാണ് തോന്നുന്നത്. മൂന്നു നാലുതവണ എം.എൽ.എ ആയിട്ട് നിർത്തി ജയിപ്പിച്ചു. നിയമസഭയിൽ അത്ര മോശമായിരുന്നില്ല എൻെറ പ്രകടനം. പിന്നെ പാർലമെൻറിലേക്ക് ഒരു തവണ നിർത്തി നോക്കി. കിട്ടിയില്ല. പിന്നെ പറയുമ്പോലെ സൂത്രപ്പണിയിൽ വേണമെങ്കിൽ, രാജ്യസഭയിൽ പോകാമായി

രുന്നു. എനിക്ക് വലിയ താല്പര്യമൊന്നുമില്ല സൂത്രപ്പണിയിൽ. പാർലമെൻററ് ലൈബ്രറി അവിടെയുണ്ടെന്നതല്ലാതെ എനിക്ക് പ്രത്യേക താല്പര്യമൊന്നുമില്ല, ഒന്നുരണ്ടു തവണ നിർദ്ദേശം ഉണ്ടായിരുന്നു രാജ്യസഭയ്ക്ക്. ഒരു തവണ രാജ്യസഭയിൽ എന്നെ അയയ്ക്കാൻ തീരുമാനിച്ചപ്പോൾ എം.വി. രാഘവനൊക്കെ കൂടി പാട്യം രാജനെ അയച്ചു. ഞാനും സ്വാഗതം ചെയ്തു. ചെറുപ്പക്കാരൻ, അഡ്വക്കേറ്റ് പാട്യം ഗോപാലനെപ്പോലെതന്നെ ശോഭിക്കും എന്നൊക്കെ വിചാരിച്ചതാണ്. പക്ഷേ പൂർണ പരാജയമായിരുന്നു. വാസ്തവത്തിൽ വിദേശത്ത് യാത്ര ചെയ്യുന്നതിന് വിരോധമൊന്നുമില്ല. പക്ഷേ അതിനേക്കാൾ കൂടുതൽ എനിക്ക് ഇന്ത്യയിൽ യാത്ര ചെയ്യുന്നതാണ് ഇഷ്ടം. സാഞ്ചി, അല്ലെങ്കിൽ കൊണാർക്ക് അല്ലെങ്കിൽ ഭുവനേശ്വർ, അല്ലെങ്കിൽ മീനാക്ഷി ക്ഷേത്രം, അല്ലെങ്കിൽ ഹംബി, അല്ലെങ്കിൽ ചാലുക്യ സെൻറേഴ്സ് ഇതൊക്കെ എത്രതവണ കണ്ടാലും മതിയാവുകയില്ല. അതുകൊണ്ട് ഡൽഹിയിൽ എൻെറ ഏറ്റവും പ്രധാനപ്പെട്ട പണി അവിടെയുള്ള പഴയ മോണ്യുമെൻറ്സ് കാണലായിരുന്നു. മൊഹിത്സെന്നും ഞാനും കൂടെ പോകുമായിരുന്നു. അയാളുടെ സൈക്കിളിൽ എന്നെ കയറ്റിപ്പോകും. ബാക്കിയുള്ളത് കാണാൻ പോകും. 1953-54-ലോ ഞാൻ ഡൽഹിയിൽ ആയിരുന്നപ്പോൾ ഡിസിയും വെട്ടൂർ രാമൻ നായരും കൂടെ രാജ്യം കാണാൻ വന്നിരുന്നു. അപ്പോൾ ഡൽഹിയിൽ മുഴുവൻ കൊണ്ടുനടന്നത് ഞാനാണ്. അപ്പോൾ ഡിസി എന്നോട് ചോദിച്ചു അല്ല, ഷാജഹാൻെറ കാലത്ത് ഗോവിന്ദപ്പിള്ള അവിടെയുണ്ടായിരുന്നോ. ഇത്ര കൃത്യമായിട്ട് സകല വിശദാംശങ്ങളും എങ്ങനെയാണ് അറിയുന്നത് എന്ന്.

***എം.പിയായാൽ യാത്രയ്ക്കും സൗകര്യമായിരുന്നു.***

സ്വാതന്ത്ര്യസമരം ചെയ്തവരൊക്കെ പെൻഷൻ വാങ്ങിക്കുന്നു. ട്രെയിൻ ടിക്കറ്റ് വാങ്ങിക്കാനും അവസരമുണ്ടായിരുന്നു. അന്ന് ഇന്ദിരാഗാന്ധിയോട് ഭയങ്കര വഴക്കായിരുന്നതുകൊണ്ട് പാർട്ടി അത് പാടില്ലായെന്ന് പറഞ്ഞു. പക്ഷേ മിടുക്കന്മാരൊക്കെ അത് വാങ്ങിച്ചു. ഞാൻ വാങ്ങിച്ചില്ല.

***വലിയ ഉപകാരമാകുമായിരുന്നു അല്ലേ ആ പാസുണ്ടായിരുന്നെങ്കിൽ....***

വലിയ ഉപകാരമാകുമായിരുന്നു. ആ രീതിയിൽ, പാർലമെൻറിലും പോയാൽ തരക്കേടില്ല. ചില കാര്യങ്ങളിലൊക്കെ പ്രത്യേകിച്ച് വിദേശകാര്യം പലരെക്കാളും നന്നായി സംസാരിക്കാൻ കഴിഞ്ഞേക്കും.

***സാംസ്കാരിക മന്ത്രിയായാൽ തരക്കേടില്ലെന്ന് എപ്പോഴെങ്കിലും തോന്നിയിട്ടുണ്ടോ?***

ഏതിൽ ചെന്നാലും എനിക്ക് ചില ആശയങ്ങൾ ഉള്ളതുകൊണ്ട് അത് നടപ്പാക്കാൻ കഴിയുമെന്നല്ലാതെ അതിനൊരു മോഹമില്ല. ഉദാഹരണത്തിന് 1957-ലെ ഗവൺമെൻറിൽ ധനമന്ത്രി അച്യുതമേനോനായിരുന്നു. പിൽക്കാലത്ത് അംഗീകരിച്ച ഒരു പരിഷ്കാരം ഞാനാണ് ആദ്യം ഉണ്ടാക്കിയത്. എന്തിനാണ് ഈ ട്രഷറി. ലോകത്തിൽ ബാങ്കുകളുമുണ്ട്. ബാങ്കുകൾ ഇഷ്ടം പോലെയുള്ള സമയത്ത് ആ ബാങ്കിൽ കൂടെ ഇടപാട് നടത്താൻ സർക്കാർ വകുപ്പായി ട്രഷറി ഉണ്ടാക്കുക അതിനു വല്ല അർത്ഥവുമുണ്ടോ എന്നു ഞാൻ ചോദിച്ചു. അതിനെപ്പറ്റി ഒരു ആശയം ഉണ്ടായിരുന്നുവെന്ന് ചുരുക്കം. സഹകരണ മേഖലയെ സംബന്ധിച്ച ചില ആശയങ്ങളും ഞാൻ നൽകിയിട്ടുണ്ട്.

***ഇ.എം.എസ്. പഠനഗവേഷണ കേന്ദ്രത്തിൻെറയോ ദേശാഭിമാനിയുടെയോ ചുമതലക്കാരനായിട്ട് പി.ജി വരാത്തത് എന്തുകൊണ്ട് എന്ന ചോദ്യം പലരുടെയും മനസ്സിലുണ്ട്.***

അതിന് ഞാനെന്ത് ഉത്തരം തരാനാണ്.

***നോം ചോംസ്കി വന്നപ്പോൾ പിജിയ്ക്ക് അതിഥികളെ സ്വീകരിക്കുന്ന റോളുമാത്രമേ ഉണ്ടായിരുന്നുള്ളൂ. ചോംസ്കിയെ കൊണ്ടുനടക്കാനൊക്കെ വേറെ ആളുകളെയാണ് പാർട്ടി നിയോഗിച്ചിരുന്നത്.***

അതു ശരിയാണ്. ചോംസ്കി ആദ്യം കേരളത്തിൽ വന്നപ്പോൾ ശിവൻകുട്ടിയെയും വിളിച്ചുകൊണ്ടുപോയിട്ട് ഞാനാണ് പൂമാലയൊക്കെ കൊടുത്തു സ്വീകരിച്ചത്. അന്ന് ചോംസ്കിയെപ്പറ്റി ലേഖനമെഴുതുകയും ഒക്കെ ചെയ്തത് ഞാനാണ്. പത്ത് ഇരുപതു കൊല്ലം മുമ്പ്. ചോംസ്കിയുടെ പുസ്തകങ്ങൾ ഞാൻ പരിചയപ്പെടുത്തിയിട്ടുണ്ട്. ചിലപ്പോൾ ഞാനാണെങ്കിൽ ഇങ്ങനെ ചെയ്യാമായിരുന്നു, എന്നൊക്കെ തോന്നാറുണ്ട്. അതു സ്വാഭാവികമാണ് അത്രയേയുള്ളൂ. സെക്യൂരിറ്റി റിസ്കാണ് ഞാൻ, മിലിട്ടറി ഭാഷയിൽ പറഞ്ഞാൽ. എൻെറ യോഗ്യതയെപ്പറ്റിയൊക്കെ ചിലർ വിശ്വസിക്കുന്നുണ്ടല്ലോ. വളരെ നല്ലതാണ്. കാരണം നക്സ്ലൈറ്റുകളുമായിട്ടുള്ള അടുപ്പം ആ തലംവരെ പോയതിന് എന്നെ അന്നുതന്നെ വേണമെങ്കിൽ പുറത്താക്കാമായിരുന്നു. പിന്നെ പല സന്ദർഭങ്ങളിലും പാർട്ടി എന്നോട് പരിഗണനയാണ് കാട്ടിയത്.

***എഴുത്തുകാരിൽ തന്നെ ഒരു പ്രത്യേക വിഭാഗത്തെ കൊണ്ടുവരുന്നതല്ലാതെ മുഖ്യധാരയിലുള്ളവരെ പാർട്ടി പ്രോത്സാഹിപ്പിക്കുന്നുണ്ടോ?***

അതാണല്ലോ പെരുമ്പാവൂർ രേഖ. പെരുമ്പാവൂർ ഡോക്യുമെൻറ് എന്നു പറഞ്ഞാൽ പ്രധാനമായി ഞാനെഴുതി ഇ.എം.എസ്സിൻെറ അംഗീകാരം മേടിച്ചതാണ്.

***ആ രേഖയിപ്പോൾ പാലിക്കപ്പെടുന്നുണ്ടോ?***

അതിനു പല കാരണങ്ങളുണ്ട്. ചില ആളുകളെയൊക്കെ ഞങ്ങൾ ഇങ്ങനെ പൊക്കി കൊണ്ടുവന്നു കഴിഞ്ഞിട്ട് മനോരമയും കറൻറും വിലയ്ക്ക് വാങ്ങിച്ചിട്ടുണ്ട്. സി.വി.ബാലകൃഷ്ണനെ പോലെയുള്ളവരെ. അതിന് ഞങ്ങൾക്ക് വിരോധമൊന്നുമില്ല. കാരണം പുരോഗമനസാഹിത്യപ്രസ്ഥാനത്തിൻെറ പ്രധാനപ്പെട്ട കാര്യം അർഹതയുള്ള ചെറുപ്പക്കാരെ കണ്ടുപിടിച്ച് അവരെ ഉയർത്തി കൊണ്ടുവരികയും അവർക്ക് ഓഡിയൻസ് ഉണ്ടാക്കികൊടുക്കുകയുമാണ്. ഭാഗ്യം അവർക്ക് തെളിയുന്ന കാലത്ത് അവർ കേറിവന്ന ഏണി തട്ടികളയുന്നെങ്കിൽ അവർ ചെയ്തോട്ടെ. അതുപോലെതന്നെ വൈശാഖൻ. ചെറുകഥയിൽ ഞങ്ങളോട് ഏറ്റവും എതിർപ്പുള്ള ടി. പത്മനാഭൻ. പക്ഷേ അയാളും ഇപ്പോൾ പഴയ കാലത്തെപ്പോലെയല്ല. എന്നോടൊക്കെ ഭയങ്കര അടുപ്പമാണ് ഇപ്പോഴും. അയാൾ ആളുകളെ ആരെയും പ്രശംസിക്കുന്നവനല്ല. എന്നെ മാത്രം പ്രശംസിക്കും. അശോകൻ ചരുവിൽ, അഷ്ടമൂർത്തി നമ്പൂതിരിപ്പാട് എന്നൊക്കെ കുറേയെറെ ആളുകളുണ്ട്, വാസ്തവത്തിൽ പാർട്ടി മെമ്പർഷിപ്പോടുകൂടി പ്രധാന എഴുത്തുകാർ ഒരുകാലത്തും ലോകത്തിൽ ഒരുപാട് ഉണ്ടായിരുന്നില്ല. ഉദാഹരണത്തിന് ചങ്ങമ്പുഴയ്ക്കും വള്ളത്തോളിനും ശേഷം അല്ലെങ്കിൽ ജി. ശങ്കരക്കുറുപ്പിനുശേഷം ഏറ്റവും പ്രധാനപ്പെട്ടത് വൈലോപ്പിള്ളിയായിരുന്നു. അതിനുമുമ്പുള്ള ഏറ്റവും പ്രധാനപ്പെട്ട കവി വള്ളത്തോളായിരുന്നു. ഞങ്ങൾക്കൊക്കെ അത്യാവശ്യം ഉദാഹരിക്കാൻ വേണ്ടി കമ്യൂണിസ്റ്റ് അനുകൂല കാര്യങ്ങൾ ചങ്ങമ്പുഴ എഴുതിയിട്ടുണ്ട്. സ്റ്റാലിൻെറ മീശയെപ്പറ്റിയൊക്കെ. ഇതിൽ കൊമേഴ്സ്യലൈസേഷൻ ഓഫ് ലിറ്ററേച്ചർ എന്ന സംഗതി വന്നതിൻെറ അപചയം ഇല്ലെന്ന് ഞാൻ പറയുന്നില്ല.

***പാർട്ടിയിലെ പല നേതാക്കന്മാരും അവരുടെ പേരിൽ വരുന്ന ലേഖനങ്ങളും മറ്റും സ്വയം തയ്യാറാക്കുന്നതല്ല. ഇങ്ങനെ ഇല്ലാത്ത മിടുക്ക് ഉണ്ടെന്ന് വരുത്തുന്നതിൽ വാസ്തവത്തിൽ അർത്ഥമുണ്ടോ?***

ഇ.എം.എസ്സിൻെറ മഹത്വം എവിടെയാണെന്നുവച്ചാൽ ഇങ്ങോട്ട് തരും. You edit it, cut it എന്നു പറയും. തി

രുത്തി കൊണ്ടുകൊടുത്താൽ അദ്ദേഹം പറയും, ഗോവിന്ദപ്പിള്ള നോക്കിയതല്ലേ, പ്രസിദ്ധീകരിക്ക്. അതുകഴിഞ്ഞ് എട്ടുമാസം കഴിയുമ്പോൾ അദ്ദേഹം പറയും അന്ന് ആ ലേഖനത്തിൽ ഒരു വാക്ക് മാറ്റിയിരുന്നല്ലോ എന്ന്. എല്ലാം കൃത്യമായി അറിയാമായിരുന്നു.

*നായനാരുടെ സമീപനം എങ്ങനെയാണ്?.*

ഒരു തമാശയൊക്കെയുള്ള ലൈൻ അങ്ങ് പറയും. സാധാരണ ആനുകാലിക രാഷ്ട്രീയത്തെപ്പറ്റി വരുന്നതിലൊക്കെ അങ്ങേരുടെ ഒരു പേഴ്സണാലിറ്റി ഉണ്ട്. മറ്റ് ചിലതൊക്കെ വായിച്ചു നോക്കാതെ തന്നെ വിടും.

*വി.എസ്സോ.*

അസ്സലായിട്ട് വായിച്ചു നോക്കും. അതിൽ ചില വാചകങ്ങളൊക്കെ മാറ്റണം, ആശയം ഇതു പോരാ, എന്നുള്ള രീതിയിലൊക്കെ പറയാറുണ്ട്. ഒന്നും അങ്ങേര് അറിയാതെയല്ല നടത്തുന്നത്. എന്നാൽ വാസ്തവത്തിൽ എഴുതാനുള്ള കഴിവ് നായനാർക്കാണ് കൂടുതൽ. എന്നാൽ അങ്ങേരുടെ പ്രസംഗത്തിന്റെ ഒരു രസകരമായ ക്രിസ്പ്, ഹ്യൂമറസ് സ്റ്റൈൽ അങ്ങേരുടെ എഴുത്തിനില്ല.

***പിണറായിക്കൊക്കെ ഇത്തരം കാര്യങ്ങളിൽ ശ്രദ്ധയുണ്ടോ?***

പിണറായി മൊത്തം നോക്കിയിട്ടേ കൊടുക്കുകയുള്ളൂ. രാഷ്ട്രീയത്തിലെ ചെറിയ ചെറിയ മാറ്റങ്ങളുണ്ടല്ലോ അതിലൊക്കെ വളരെ ശ്രദ്ധാലുവാണ്.

***എം.എൻ. ഗോവിന്ദൻനായരെ ഒരു ഘട്ടത്തിൽ ഏറ്റവും നിശിതമായിട്ട് വിമർശിച്ചത് പിജി ആയിരുന്നല്ലോ. പിജിയും എം.എന്നും തമ്മിലുള്ള ബന്ധം അറിയുന്നതുകൊണ്ട് പാർട്ടിതന്നെ ഏല്പിച്ച ദൗത്യമായിരുന്നോ?***

അങ്ങനെ ആരെങ്കിലും ഉദ്ദേശിച്ചോ എന്ന് അറിഞ്ഞുകൂടാ. അന്നത്തെ രീതിയിൽ അദ്ദേഹത്തിന്റെ വാദങ്ങളെ പരിചയവും കൂടെ വച്ചുകൊണ്ട് എതിർക്കാൻ എനിക്കു കഴിയും എന്നു കരുതിക്കാണും.

***ഇപ്പോഴും അത് ന്യായീകരിക്കുന്നുണ്ടോ. അത്രയും നിശിതമായ വിമർശനം വേണ്ടിയിരുന്നോ.***

ചില പദങ്ങളൊക്കെ വേണ്ടിവന്നാൽ മാറ്റിവയ്ക്കും എന്നല്ലാതെ അടിസ്ഥാനപരമായിട്ട്, മാറ്റമില്ല. ഇന്നിപ്പോൾ കമ്യൂണിസ്റ്റ് പാർട്ടി രാജ്യത്ത് ഉള്ളത്, അടിയന്തരാവസ്ഥക്കാലത്ത് അതിനെ എതിർക്കുന്ന ഒരു കമ്യൂണിസ്റ്റ് ഗ്രൂപ്പുണ്ടായിരുന്നതുകൊണ്ടാണ്. കമ്യൂണിസ്റ്റ് പാർട്ടിയെയും സിപിഐയെയും അച്യുതമേനോനെയും എം.എൻ. ഗോവിന്ദൻ നായരെയും സ്നേഹിച്ച് ഇല്ലാതാക്കിയത് മനോരമയാണ്. കാരണം അവരെ സ്നേഹിച്ചതോടുകൂടി ജനയുഗം ആവശ്യമില്ലാതായി. അടച്ചുപൂട്ടി. എം.എൻ. ഗോവിന്ദൻ നായരുടെ പ്രസ്താവന ഏറ്റവും ആദ്യം സിപിഐക്കാർ പബ്ലിഷ് ചെയ്തതിനേക്കാൾ ഭംഗിയായി ചിത്രത്തോടുകൂടി മനോരമ പബ്ലിഷ് ചെയ്തു. പിന്നെ ജനയുഗത്തിനു പോയിട്ട് കാര്യമുണ്ടോ? അങ്ങനെയാണ് അത് നിന്നത്. ഇപ്പോൾ എന്തു പറ്റി സി.പി.ഐയ്ക്ക് ഒരു പരിപാടി ഇല്ല. ഓഫീസിൽ ചെന്നിട്ട് വെളിയം ഭാർഗവനോട് പാർട്ടി പ്രോഗ്രാം ഒരു കോപ്പി തരാൻ പറയൂ. അങ്ങനെയൊന്നില്ല.

*സി.പി.എമ്മിനോ?*

ഞങ്ങൾക്കുമില്ലെന്ന് വേണമെങ്കിൽ പറയാം. ഞങ്ങൾ ഒരു സാധനം എഴുതിയുണ്ടാക്കിയിട്ടുണ്ടല്ലോ. അവർക്ക് അതുമില്ല. ഇപ്പോൾ അവരുടെ നിലവിലുള്ള പാർട്ടി പരിപാടി എന്നു പറഞ്ഞാൽ മുമ്പ് അംഗീകരിച്ച രേഖയാണ്. ആ രേഖ പ്രകാരം അവർ കോൺഗ്രസ്സിനെ സപ്പോർട്ടു ചെയ്യേണ്ടതാണ്.

**മുസ്‌ലിം വിഭാഗത്തിൽനിന്ന് ഒരു വിഭാഗത്തെ കിട്ടാതെ ഇടതുപക്ഷത്തിന് മുന്നോട്ടുള്ള യാത്ര പ്രയാസമാണ്. സാധിക്കുമെങ്കിൽ ലീഗുമായി ധാരണ വേണം എന്നു പറയുന്ന വിഭാഗത്തിലാണ് ഞാൻ.**

***എം.എൻ പി.ജിയെ തിരിച്ചും ആക്രമിച്ചല്ലോ.***

എം.എൻ രണ്ടുതരത്തിലാണ്. വീട്ടിലൊക്കെ വരുമ്പോൾ സാധാരണ രാഷ്ട്രീയമൊന്നും പറയാറില്ല. എങ്കിലും ചിലപ്പോൾ തമാശ പറയുന്നത്, ഇയാളും ഉണ്ണിരാജായും പാർട്ടിയുടെ ആധാരം എഴുത്തുകാർ അല്ലേ. ഉണ്ണിരാജാ ഞങ്ങൾ പറയുമ്പോലെ എഴുതുന്നു. താൻ നമ്പൂതിരിപ്പാട് പറയുമ്പോലെ എഴുതുന്നു എന്നാണ്.

*നമ്പൂതിരിയുടെ കാര്യസ്ഥൻ എന്നുള്ള പ്രയോഗവും എം.എൻെറയല്ലേ?*

അന്നു ഞാൻ അറ്റാക്കു ചെയ്തപ്പോഴാണ് നമ്പൂതിരിയുടെ കാര്യസ്ഥൻ എന്ന് ആക്ഷേപിച്ചത്. ഒരു വ്യക്തി എന്ന നിലയിൽ എം.എന്നെ എനിക്കു മതിപ്പാണ്. ഒരിക്കൽ ഇവിടെവച്ച് പറഞ്ഞു. അങ്ങേര് പാർലമെന്റിലേക്ക് നിന്നപ്പോൾ നീലലോഹിതദാസൻ നാടർ തോല്പിച്ചു. എന്തോ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നപ്പോൾ ചോദിച്ചു. ഇയാൾ എന്താ വിചാരിച്ചേ ഞാൻ എന്താ തോറ്റത്. വോട്ടു കുറഞ്ഞുപോയി എന്ന് ഞാനും പകുതി തമാശയായിട്ട് പറഞ്ഞു. അതൊന്നുമല്ലടോ കാരണം എന്നു പറഞ്ഞു. കമ്യൂണിസ്റ്റ് പാർട്ടിയുടെ യഥാർത്ഥ വലതുപക്ഷമായിരുന്നു വി.കെ. കൃഷ്ണമേനോൻ. ചൈനയോട് സിപിഐയ്ക്ക് അന്നു വിരോധമായിരുന്നു. ഇദ്ദേഹത്തിനും വിരോധമായിരുന്നു. അങ്ങേര് മരിക്കാൻ കിടക്കുന്ന സമയത്ത് എം.എൻ പോയി കണ്ടു. സംസാരിച്ചുകൊണ്ടിരുന്നപ്പോൾ എം.എൻ-ൻെറ കൈ ഇങ്ങ് പിടിച്ചു. കുറച്ചുനേരം അങ്ങനെ നോക്കിയിരുന്നു. സാധാരണ അങ്ങേര് ദുർബലനാകാറില്ല. പതുക്കെ കണ്ണ് നിറഞ്ഞു. എന്താണ് സാർ ആകപ്പാടെ ഒന്ന് വിരണ്ടപോലെ. വല്ലാത്ത മൗനം. അല്ല ഞാൻ ഇലക്ഷന് നിന്നിട്ടുണ്ട്. തോറ്റിട്ടുണ്ട്, ജയിച്ചിട്ടുണ്ട്. രാഷ്ട്രീയത്തിലും പലപ്പോഴും തോറ്റിട്ടുണ്ട്, ജയിച്ചിട്ടുണ്ട്. എങ്കിലും സിപിഐ എന്നെ തിരുവനന്തപുരത്ത് തോല്പിക്കാൻ ശ്രമിച്ചു. തോറ്റില്ല. അവർ അങ്ങനെ ചെയ്യാൻ എന്തു ന്യായമാണ് അതിനുള്ളത്. ഞാൻ നിങ്ങളുടെ ലൈൻ. സോവിയറ്റ് യൂണിയൻെറ സുഹൃത്ത്. നിങ്ങളുടെ ആൾക്കാരുമായിട്ട് നെഹ്റുവിനെ ബന്ധപ്പെടുത്തി. അതൊക്കെ നിങ്ങൾക്ക് അറിയാവുന്നതാണ്. എന്നിട്ടും എന്നെ തോല്പിക്കാൻ ശ്രമിച്ചല്ലോ- എം.എൻ. പറഞ്ഞു. ആ ചെയ്തതിന്റെ ഫലമാണ്. ദൈവത്തിൽ ഒന്നും വിശ്വസിക്കുന്നില്ലെങ്കിലും, കർമ്മഫലം എന്ന് ഒന്ന് ഉണ്ടെടോ. ആ കർമ്മഫലമാണ് ഞാൻ അനുഭവിച്ചത്. അല്ലെങ്കിൽ ആ നാടാർ ചെറുക്കൻെറ മുമ്പിൽ ഞാൻ തോൽക്കുമോ? വാസ്തവത്തിൽ ശരിയല്ലേ.

***പാർട്ടി പ്രവർത്തകർ പാർട്ടിയുടെ തത്വങ്ങളൊക്കെ ശരിക്കല്ല ഉൾക്കൊള്ളുന്നത് എന്നു തോന്നിയിട്ട് വിരക്തി തോന്നിയ സന്ദർഭങ്ങളുണ്ടോ? ഉദാഹരണത്തിന് ചലച്ചിത്ര വികസന കോർപ്പറേഷൻ ചെയർമാനായിരിക്കുമ്പോൾ ഫിലിം ഫെസ്റ്റിവലിന് കൊണ്ടുവന്ന പെട്ടി ഇറക്കാൻ അട്ടിമറി കൂലി ചോദിച്ചതിന് ഇടപെടേണ്ടിവന്നപ്പോൾ...***

ഞാൻ അതിൽ ഇടപെട്ടു. ഞാൻ അതിന്റെ നേതാക്കളെ വിളിച്ചു പറഞ്ഞു. ഞാൻ പറഞ്ഞു ഇവിടെ സംഘർഷമാണ് പണം തരില്ല നിങ്ങൾ പറഞ്ഞാലും. അവസാനം അവർ പിന്മാറി.

***അപ്പോൾ സാധാരണക്കാരുടെ അനുഭവം എന്തായിരിക്കും.***

വളരെ ശരിയാണ്. അതിൽ തെറ്റൊന്നുമില്ല.

***എന്തുകൊണ്ടാണ് നേതാക്കന്മാർ***

*ക്ക് അണികളെ നിയന്ത്രിക്കാൻ കഴിയാത്തത്.*

ചുമട്ടു തൊഴിലാളികളുടെകാര്യം രാഷ്ട്രീയമായിട്ട് പറയുകയല്ല. സിഐടിയുവിനെക്കാൾ കഷ്ടമാണ് ഐഎൻടിയുസി. അവർ തമ്മിൽ ട്രേഡ് യൂണിയൻ പ്രശ്നമാണ്. മറ്റവർ അഞ്ചുരൂപ ചോദിച്ചു. അന്നേരം ഞ ങ്ങൾ 50 രൂപ ചോദിച്ചു. നിങ്ങൾ അമ്പതുരൂപ ചോദിച്ചോ ഞങ്ങൾ അഞ്ഞൂറു ചോദിക്കും. ഈ രീതിയിലുള്ള മത്സരത്തിൽ ജനം നിസ്സഹായരാണ്. എന്റെ ഓർമ്മ ശരിയാണെങ്കിൽ ചുമട്ടു തൊഴിലാളികളെപ്പറ്റിയുള്ള ആക്ഷേപവും വിമർശനവുമൊക്കെ ഉയർന്നപ്പോൾ അതിശക്തിയായിട്ട് ജനങ്ങളുടെ ഭാഗത്തു നിന്ന് വാദിച്ചിട്ടുള്ള ആളാണ് ബാലാനന്ദൻ. അത് പാർട്ടി റിപ്പോർട്ടിൽ ഉണ്ടായിരുന്നു. എന്നിട്ട് അത് കട്ട് ചെയ്ത് കളയുകയായിരുന്നു. പിശകായിട്ടല്ല.

*ബാലാനന്ദൻ എന്താണു പറഞ്ഞത്.*

He is a man with high originality. രസികനാണ്. ഈ ഹ്യൂമറോടു കൂടി തന്നെ അങ്ങേരു പറഞ്ഞു, ഗർഭമുള്ള സ്ത്രീകൾ പോകുന്ന സമയത്ത് സഖാക്കൾ പറയും ഗർഭമൊക്കെ നിങ്ങൾ ചുമന്നോ. പക്ഷേ കൂലി ഇങ്ങോട്ട് തന്നേക്കണം. അങ്ങനെയൊക്കെ ഫൈറ്റ് ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്.

*ചുമട്ടു തൊഴിലാളി ആവണമെങ്കിൽ യൂണിയന് വൻതുക കൊടുക്കണം.*

ഞങ്ങൾ ശക്തിയായിട്ട് എതിർത്തു. ബാലാനന്ദനൊക്കെ എതിർത്തിട്ടുണ്ട്. പക്ഷേ ജയിച്ചോയെന്നു ചോദിച്ചാൽ, എതിർക്കുന്നുണ്ടെന്നുള്ളത് സത്യമാണ്.

*പാർട്ടി കമ്മിറ്റിയിൽ എതിർക്കുന്ന കാര്യങ്ങൾ പുറത്തുവന്നു ന്യായീകരിക്കുന്നതോ?*

എല്ലാ പാർട്ടികൾക്കും അതു വേണ്ടിവരും. ഉദാഹരണത്തിന് ഒരാൾ ചെയ്യാൻ പാടില്ലാത്ത തെറ്റു ചെയ്തു. തെറ്റ് സമ്മതിച്ചു. ശിക്ഷയും കൊടുത്തു. ആ ശിക്ഷയുടെ ഒരു വ്യവസ്ഥ അതു പരസ്യപ്പെടുത്തില്ല എന്നാവും. ആ രീതിയിൽ ചില കാര്യങ്ങളൊക്കെ ഒളിച്ചു വയ്ക്കാം.

*പാർട്ടിയ്ക്കുവേണ്ടി ജീവിതകാലം മുഴുവൻ പ്രവർത്തിച്ച ചില ആളുകളെ പാർട്ടി നടപടിയെടുത്ത് പുറത്താക്കുന്നു. പാർട്ടി നടപടികളോടുള്ള പി.ജിയുടെ സമീപനം എന്താണ്?*

മിനിമം അച്ചടക്കം എന്നുള്ളത് ആവശ്യമാണ്. അതുകൊണ്ട് നടപടിയെടുക്കുന്നത് പിശകാണെന്ന് ഞാൻ പറയില്ല. പക്ഷേ ഇന്നത്തെ രീതിയേക്കാൾ കുറേക്കൂടി ഫ്രണ്ട്‌ലിയായിട്ട് കുറേക്കൂടി ധാരണയോടുകൂടി അവരെ നന്നാക്കാനാണ് നടപടിയെടുക്കേണ്ടത്. പാർട്ടി ഭരണഘടനയിൽ അങ്ങനെ പറയുന്നുണ്ട്. സ്റ്റേറ്റ് കമ്മിറ്റിയിൽ ഞാൻ ഇടപെട്ട് പറയാറുണ്ട്, എനിക്ക് എതിരായിട്ട് നടപടിയെടുത്തു കൊള്ളുക എന്ന്. പക്ഷേ അടിസ്ഥാനപരമായി ഇന്ത്യയുടെ പുരോഗതിക്ക് ഈ പ്രസ്ഥാനവും അതിന്റെ നയവുമാണ് നല്ലതെന്ന് ബോധ്യമുണ്ടെങ്കിൽ പാർട്ടിയെ വേദനിപ്പിക്കുകയോ മുറിവേൽപ്പിക്കുകയോ അരുത്. അത് ഞാൻ ഒരിക്കലും ചെയ്യില്ല. എന്നെ പാർട്ടിയിൽ നിന്ന് പുറത്താക്കിയാൽ പോലും ചെയ്യില്ല. അതു ഞാൻ എന്നെത്തന്നെ വേദനിപ്പിക്കുന്നതുപോലെയാണ്. സംസ്ഥാന കമ്മിറ്റിയിൽ ഞാൻ പറയാറുണ്ട്. ഗൗരി അമ്മയെ പുറത്താക്കിയപ്പോൾ പറഞ്ഞു കുറച്ചുകൂടി മൈൽഡ് ആവണമെന്ന്.

*എം.വി. രാഘവനെ പുറത്താക്കിയപ്പോഴോ?*

എതിർത്തില്ല. രാഘവന് വ്യക്തിശുദ്ധി ഇല്ലായിരുന്നു.

---

**ഗൗരിയമ്മയെ പുറത്താക്കിയപ്പോൾ ഞാൻ പറഞ്ഞു കുറച്ചുകൂടി മൈൽഡ് ആവണമെന്ന്. എം.വി. രാഘവനെ പുറത്താക്കിയപ്പോൾ എതിർത്തില്ല. രാഘവന് വ്യക്തിശുദ്ധി ഇല്ലായിരുന്നു.**

---

*പാലക്കാട് സമ്മേളനത്തിൽ തിരഞ്ഞുപിടിച്ച് ചിലരെ തോല്പിച്ചപ്പോഴോ?*

പാലക്കാട് സമ്മേളനത്തിന് ജയിച്ച പാർട്ടിയിൽ ആയിരുന്നു ഞാൻ. ഉള്ള കാര്യം പറയാമല്ലോ. കാരണം എന്താണെന്നുവച്ചാൽ അന്ന് ഏറ്റവും കറപ്റ്റ് ആയവർ മറ്റേ ഗ്രൂപ്പിലായിരുന്നു. ട്രേഡ് യൂണിയൻ ബ്യൂറോക്രാറ്റ്സാണ് ഏറ്റവും കൂടുതൽ അഴിമതി കാണിച്ചിട്ടുള്ളത്. ഇപ്പോഴും കാണിക്കുന്നത് അവരാണ്. ഒരു കോൺട്രാക്റ്റ് പിടിച്ചുകൊടുത്താൽ അവർക്കു പണം കിട്ടും.

*പാർട്ടിയിലെ വിഭാഗീയതയെ ന്യായീകരിക്കുകയാണോ?*

അവിടെ തോല്പിക്കപ്പെട്ട ആളുകളെ നോക്കണം. മൂസ്സാക്കുട്ടി, സ്റ്റേറ്റ് കമ്മറ്റിയിൽ ഉണ്ടായിരുന്ന ആളാണ്. അയാളെ തോല്പിക്കാതിരിക്കാൻ ഒക്കുമോ. കല്യാണത്തിന് നാലായിരം ആടുകളെ അറുത്ത ആളാണ്. മകളുടെ കല്യാണത്തിന്. വി.ബി. ചെറിയാൻ- ഒരു തൊഴിലാളി പ്രവർത്തകന്റെ മകനാണ് അയാൾ. പാരമ്പര്യമുള്ള കുടുംബം. പിന്നീട് എന്തായിരുന്നു പത്രാസ്. ഞാൻ ഇപ്പോൾ എഴുപത്തഞ്ച് വയസ്സ് കഴിഞ്ഞിട്ടും ട്രെയിനിൽ സെക്കൻഡ് ക്ലാസ്സേ എടുക്കുകയുള്ളൂ. മറ്റുള്ളവർ അതെന്റെ തലയ്ക്കുള്ള വട്ടു കൊണ്ടാണെന്ന് വിചാരിച്ചുകൊള്ളും. കാർ എടുത്തിട്ട് പോയി കാശ് വാങ്ങിക്കുന്നവരാണ് തൊഴിലാളി നേതാക്കൾ. ഇയാളെക്കൊണ്ട് ഒരു വീട് ഉണ്ടാക്കാൻ പറ്റിയില്ല. ഒരു കാറുപോലും ഇല്ലാത്ത അലവലാതി. എന്നൊക്കെയുള്ള മനോഭാവമാണ് ഈ അപ്പർ ക്ലാസ് ട്രേഡ് യൂണിയനിസ്റ്റുകൾക്ക്. തൊഴിലാളി യൂണിയൻ തോറ്റിട്ടില്ല, തോറ്റ ചരിത്രം കേട്ടിട്ടില്ല എന്നൊക്കെ പറയുന്നവന് രണ്ടു കാറും മൂന്നു കാറും കാണും. ബാങ്കിന്റെ ചീഫ് എക്സിക്യൂട്ടീവ് താമസിക്കുന്ന ആ ഹോട്ടലിലെ ട്രേഡ് യൂണിയന്റെ ചീഫ് എക്സിക്യൂട്ടീവും താമസിക്കൂ.

*പി.ജിയെ മുകുന്ദപുരത്ത് തോല്പിച്ചവർക്ക് എതിരെ നടപടി വേണ്ടെന്ന് നിലപാട് എടുക്കാൻ എന്താണ് കാരണം?*

ഈ രാജ്യത്ത് ജീവിക്കാൻ നിവൃത്തിയില്ല. കാരണം വഴിയിൽക്കൂടെ നിങ്ങൾ പത്തു ചുവടു വച്ചാൽ ഒരു എക്സ് കമ്യൂണിസ്റ്റുകാരനെയും പാർട്ടിയിൽ നിന്ന് പുറത്താക്കിയവനെയുമാണ് കാണുന്നത്. ഞാനായിട്ട് അവരുടെ എണ്ണം കൂട്ടണോ?

*മുൻ കമ്യൂണിസ്റ്റുകാരുടെ പട്ടികയിൽ പേരു വരരുത് എന്ന നിർബന്ധം കൊണ്ടാണോ പി.ജി. പലതും തുറന്നു പറയാതിരുന്നത്.*

ആ പട്ടികയിൽ പെടുകയെന്നുള്ളത് മോശമാണ്. ദോഷങ്ങളെ സംബന്ധിച്ച് ഇ.എം.എസ്സിനും അറിയാമായിരുന്നു. അത് തിരുത്തണമെന്നും അങ്ങേർക്കുണ്ടായിരുന്നു. ഇന്നു ലോകത്തിൽ വളരെ ദുർബലമാണ് കമ്യൂണിസ്റ്റ് പ്രസ്ഥാനം. പലതും പരിഹരിക്കാൻ കമ്യൂണിസത്തിന് സാധിച്ചില്ല. സാധിക്കില്ല എന്നു വാദിച്ചുകൊള്ളൂ. എന്നാൽ ഒരു കൺസേൺ ഉണ്ട്. ആ വിചാരം പോലും ബാക്കിയുള്ളവർക്ക് ഇല്ല.

*സ്റ്റാലിനിസ്റ്റ് പാരമ്പര്യത്തിന്റെ ബാക്കി ആയിട്ട് സങ്കുചിതത്വം പാർട്ടിയിൽ ഏതൊക്കെ തരത്തിലാണ് നിലനിൽക്കുന്നത്?*

കമ്യൂണിസ്റ്റുകാർ അല്ലാത്ത ആളുകൾ പറയുന്ന പുതിയ ആശയങ്ങൾ സ്വീകരിക്കാൻ തയ്യാറാകണം. കമ്യൂണിസ്റ്റുകാർ പറഞ്ഞ ആശയങ്ങൾ കൊണ്ടല്ല മാർക്സ് മാർക്സിസം ഉണ്ടാക്കിയത്. മറ്റുള്ളവർ പറയുന്നതും കൂടെ ചേർത്തിട്ടാണ് അദ്ദേഹം തന്നെ ജീവിതത്തിൽ പല തവണ തിരുത്താൻ തയ്യാറായിരുന്നു. സങ്കുചിതമായ നമ്മു

ടെ ഭരണഘടനയിൽ എഴുതിവച്ചിട്ടുള്ള കാര്യം മാത്രമേ ലോകത്തിൽ ഉള്ളൂ എന്നുള്ള ധാരണയുണ്ട്. ഉദാഹരണത്തിന് എൻെറ വലിയ ഒരു മോഹം സാമൂഹിക സേവന രംഗത്ത് പ്രവർത്തിക്കുകയെന്നുള്ളതാണ്. സമരം ചെയ്യുക, ധർണ നടത്തുക, കൂലി കൂടുതലിനുവേണ്ടിയും ബോണസിനുവേണ്ടിയുമൊക്കെ സമരം ചെയ്യുക, ഭൂമിയ്ക്കുവേണ്ടി സ്മരം ചെയ്യുക, ഇതിനൊക്കെയൊപ്പം. സാമൂഹ്യസേവനം കൂടെ ചെയ്താൽ വിപ്ലവകരമായിരിക്കും എന്ന് എനിക്കു തോന്നുന്നു. അത് ചെയ്യേണ്ടതാണ്. ഞാനിപ്പോൾ ഡി.വൈ.എഫ്.ഐക്കാരോട് പറയാൻ പോവുകയാണ്. കൊക്കോ കോള ബഹിഷ്കരിക്കൽ അല്ല പ്രധാനപ്പെട്ട കാര്യം. ഗാന്ധി എങ്ങനെയാണ് കോൺഗ്രസ്സിന് വേര് ഉണ്ടാക്കിയത്. ഖദർ നെയ്യുക. ഹരിജനോദ്ധാരണം, അവർക്ക് വീട് സ്വാശ്രയത്വം. സംഘടിതരെയാണ് പാർട്ടി സഹായിക്കുന്നത്. അതുപോരാ. ഈ ജാതി പല ആഗ്രഹങ്ങളും, പല ആശയങ്ങളും എനിക്കുണ്ട്.

***എ.ഡി.ബിയുടെ വിഷയത്തിലാണെങ്കിലും, ഇപ്പോൾ പറഞ്ഞ കൊക്കോ കോള വിഷയത്തിലാണെങ്കിലും ഭരണത്തിലിരിക്കുമ്പോൾ ഒരു നയം പ്രതിപക്ഷത്തായിരിക്കുമ്പോൾ മറ്റൊന്ന്. വിശ്വാസത്തകർച്ച ഉണ്ടാക്കില്ലേ ഇതൊക്കെ.***

അതുകൊണ്ടാണല്ലോ തകർന്നുപോയത്.

***സി.പി.ഐയിൽ ആയിട്ടും പി.കെ. വിയോട് എന്താണിത്ര ഇഷ്ടം. പെങ്ങളുടെ ഭർത്താവ് ആയതുകൊണ്ടോ?***

എന്നുള്ളതല്ല. ഈ ദീർഘമായ കാലത്തിൽ രണ്ടു പാർട്ടിയിൽ നിൽക്കേണ്ടി വന്നു എന്നല്ലാതെ ഒരു കാലത്തും അതിനെപ്പറ്റി ദുഃഖിക്കേണ്ടി വന്നിട്ടില്ല. ഇഷ്ടം ഒരുതരത്തിലും തകരാർ ആകത്തക്കവിധത്തിൽ യാതൊരു കുഴപ്പവും വന്നിട്ടില്ല. എനിക്ക് മാത്രമല്ല. സിപിഎമ്മിനുതന്നെ. മുന്നണി പൊതുയോഗം കൂടുമ്പോഴോക്കെ എല്ലാവരുടെ ഡിമാൻറ് പി.കെ.വിയെ പ്രസംഗിക്കാൻ കൊണ്ടുവരണമെന്നാണ്. മറ്റുള്ളവരെ പ്രശംസിക്കുന്നതിൽ വളരെ പിശുക്കുള്ള മനുഷ്യനാണ് പിണറായി. പിണറായി പോലും ഇന്നാള് ഒരു യോഗത്തിൽ പറയുകയാണ്, പി.കെ.വിയാണ് കുഴപ്പമില്ല. പറയേണ്ട കാര്യങ്ങളെ പറയൂ. സമയം കൂടുതൽ എടുക്കില്ല എന്നൊക്കെ.

***സിപിഐയിൽ കഴിവും മുഖപ്രസാദവും ഉള്ള നല്ല നേതാക്കന്മാരുടെ കൂട്ടം തന്നെ ഉണ്ടായിരുന്നു. അതേസമയം കേഡർ ഇല്ല. അത് വല്ലാത്ത വൈരുധ്യമായിട്ട് തോന്നിയിട്ടില്ലേ.***

സി.പി.എമ്മിൽ നേരെ മറിച്ചും. സി.പി.ഐ നേതാക്കൾക്ക് മുഖപ്രസാദം എന്നുമാത്രമല്ല ഉള്ളിൽ തട്ടിയുള്ള വിനയവും ഉണ്ടേ. ഇവിടെ പാർട്ടിയിലൊക്കെ വിനയം നന്നായിട്ട് കാണിക്കുന്നവരൊക്കെയുണ്ട്.

***അച്യുതമേനോനും പക്ഷേ വിനയം കൊണ്ട് അറിയപ്പെട്ട ഒരാളല്ല.***

അല്ല. ബൂർഷ്വാ ജൻറിൽമാൻ. ഞാൻ സാധാരണ മനോരമയെപ്പറ്റി പറയുന്നത് ഇതുപോലെയാണ്.

***സിപിഎമ്മിൽ ഈ കൂട്ടത്തിൽ പെടുത്താവുന്നത് പി.ജിയെ ആണോ?***

ചുരുക്കം ചിലർ ഉണ്ടെന്നാണ് തോന്നുന്നത്. ഒരു കാര്യവുമില്ലാതെ സൗഹാർദ്ദവും സ്നേഹവും ഓരോരുത്തരോടും എനിക്കുണ്ട്.

***ദുഷ്ടലാക്ക് എന്ന വാക്ക് പി.ജി ആണല്ലോ ആദ്യം ഉപയോഗിച്ചത്. എന്തായിരുന്നു സന്ദർഭം?***

സാധാരണ എഡിറ്റോറിയലിൽ ദേശാഭിമാനിയിലോ മറ്റോ എഴുതിയതാണ്.

***അങ്ങനെ വേറെ ഏതെങ്കിലും വാക്ക് ആദ്യമായിട്ട് പ്രയോഗിച്ചിട്ടുണ്ടോ?***

ടെക്നിക്കൽ ആയിട്ട് പലതുണ്ട്. ഉദാഹരണമായിട്ട് പ്രീ-ക്യാപിറ്റലിസം. പ്രാങ്-മുതലാളിത്തം, ആ ജാതി പല തർജമകളും വിവരസാങ്കേതികവിദ്യ എന്ന് ഞാനാണ് ആദ്യം പ്രയോഗിച്ചത്. ഞാൻ കണ്ടുപിടിച്ച സാങ്കേതികവിദ്യയാണ് അത്. സംശയമൊന്നുമില്ല. അതുപോലെ സംവേദനം.

***പാർട്ടിയിൽനിന്ന് പി.ജിയെ പുറത്താക്കിയാൽ എന്തു ചെയ്യും?***

പുറത്താക്കിയാൽ മഹാപിശകാണ് അത് പഴയ സ്റ്റാലിൻെറ സമ്പ്രദായത്തിലാണ് നല്ല കാര്യമല്ല. പക്ഷേ കമ്യൂണിസമല്ലാതെ മറ്റു മാർഗ്ഗമൊന്നും ഇല്ല എനിക്കും

***ഏ.കെ.ജി സെൻററിൽ പോകില്ലായിരിക്കും, എന്നാലും ...***

അതുതന്നെ സത്യം. നമ്മളോട് ഒരു അനീതി ചെയ്തു. പക്ഷേ നമുക്ക് തോന്നാം ഈ തെറ്റ് ചെയ്യാൻ കാരണം അടിസ്ഥാനപരമായിത്തന്നെ കമ്യൂണിസം തെറ്റായ വഴിക്ക് പോകുന്നതാണ് എന്നു തോന്നും. കുറച്ചുപേരുടെ അഹംഭാവമാണ് എന്നു തോന്നും. ഒരു ആൻറി കമ്യൂണിസ്റ്റ് ആകുന്നത് ചിന്തിക്കാൻ പറ്റുന്നില്ല. പാർട്ടിയെ ചിലപ്പോൾ വിമർശിച്ചേക്കാം.

***പി. ഗോവിന്ദപ്പിള്ളയെ സംഗ്രഹിച്ച് പത്തുവാചകം പറയാമോ?***

കേരളത്തിലെ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ ആദ്യം അതിനെ ശക്തിയായി എതിർത്തും, പിന്നീട് അനുകൂലിച്ചും, ഒടുവിൽ അതിൻെറ വക്താവായിട്ടും നാല്പതിലേറെ വർഷമായി പ്രവർത്തിക്കുന്ന ഒരാളാണ് പി.ഗോവിന്ദപ്പിള്ള. പി. ഗോവിന്ദപ്പിള്ളയുടെ കമ്യൂണിസത്തിലേക്കുള്ള വരവും കമ്യൂണിസത്തിൽ ഉറച്ചു നിൽക്കുന്നതും കമ്യൂണിസത്തിൻെറ അടിസ്ഥാനപരമായ ബൗദ്ധിക സാധുത തെളിയിക്കുന്നു. കാരണം അയാൾ ആരംഭിച്ചത് ഭക്തനായിട്ടായിരുന്നു, ഹൈന്ദവമത വിശ്വാസത്തോടൊപ്പം പല ബന്ധങ്ങൾ കാരണം ക്രിസ്തുമതത്തെപ്പറ്റി പഠിക്കാനും അയാൾക്ക് കഴിഞ്ഞിരുന്നു. ആദ്യം ഗോവിന്ദപ്പിള്ള പ്രവർത്തിച്ചു തുടങ്ങിയത് നാല്പത്തിരണ്ടിലെ ഓഗസ്റ്റ് സമരമായിരുന്നു. ഓഗസ്റ്റ് സമരത്തെ കമ്യൂണിസ്റ്റ് പാർട്ടി അന്ന് അതിശക്തിയായി എതിർക്കുകയും ചെയ്തിരുന്നു. ഈ കഥയൊക്കെ ആലോചിക്കുന്ന സമയത്ത് അതിനുമുമ്പ് കമ്യൂണിസ്റ്റ് ആയിരുന്നവർ 42-ൽ കമ്യൂണിസ്റ്റ് വിരുദ്ധരായി മാറിയതിനുശേഷം, കമ്യൂണിസത്തിലേക്ക് വന്നവ നാണ് ഗോവിന്ദപ്പിള്ള എന്നു കാണാം. 42-ലെ സമരം സംബന്ധിച്ചും ഫാസിസ്റ്റ് വിരുദ്ധ യുദ്ധം സംബന്ധിച്ചും കമ്യൂണിസ്റ്റ് പാർട്ടി എടുത്ത നിലപാടുകളെ ചരിത്രം ന്യായീകരിച്ചു, സ്ഥിരീകരിച്ചു എന്ന് ബോധ്യമായപ്പോഴാണ് ഗോവിന്ദപ്പിള്ള കമ്യൂണിസ്റ്റ് പാർട്ടിയിലേക്ക് ചായാൻ തുടങ്ങിയത്. ഗോവിന്ദപ്പിള്ളയുടെ ആദ്യകാലം മുതൽക്കുള്ള സ്വഭാവത്തിൽ ഏതു പ്രസ്ഥാനത്തിൽ ആയാലും അതിലെ അല്പം തീവ്രമായ ഭാഗത്തേക്ക് ചായ്‌വ് പ്രകടമായിട്ടുണ്ട്. അമ്പതുകൾ മക്കാർത്തിയൻ യുഗമായിരുന്നു. കമ്യൂണിസ്റ്റ് വിരുദ്ധ ഭ്രാന്തിൻെറ യുഗം. ഈ കാല ഘട്ടത്തിൽ ഒക്കെ പുസ്തകങ്ങളും വ്യക്തികളുമായിട്ടുള്ള സംവാദം ഗോവിന്ദ പ്പിള്ളയുടെ പ്രധാനപ്പെട്ട സ്വഭാവമായിരുന്നു. കമ്യൂണിസത്തിന് എതിരായ പുസ്തകങ്ങളാണ് കൂടുതൽ വായിക്കാറുള്ളത്. അതുകൊണ്ട് ആത്മകഥ എഴുതാൻ ആലോചിക്കുന്നില്ല എഴുതുകയാണെങ്കിൽ An Unrepentant Communist- An Intellectual Autobiography എന്നായിരിക്കും അതിൻെറ പേര്. ഗോവിന്ദപ്പിള്ളയെ വിശേഷിപ്പിക്കുന്നത് ബുദ്ധിജീവി, ഗുരു, സൈദ്ധാന്തികൻ എന്നൊക്കെയാണ്. പക്ഷേ ഏറ്റവും ആഗ്രഹിക്കുന്ന വിശേഷണം a left wing activist എന്നുള്ളതാണ്.

***സ്തൂപത്തിൽ എഴുതിവയ്ക്കാൻ ഒരു വാചകം...***

Here lies the body of a humble Marxist political activist who tried in his own ways to grapple with the great political storms of the 20th century and also the incessant attacks and attempted demolition of the humanist essence of Communism and Marxism. ●